

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 05 No. 46 THE ONLINE OFFICIAL NEWS BULLETIN 2022 November 12

## SEASON OF ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ

| ܚܰܕܒܫܰܒܳܐ SUNDAY | ܬܪܶܝܢ ܒܫܰܒܳܐ MONDAY | ܬܠܳܬܳܐ ܒܫܰܒܳܐ TUESDAY | ܐܰܪܒܥܳܐ ܒܫܰܒܳܐ WEDNESDAY | ܚܰܡܫܳܐ ܒܫܰܒܳܐ THURSDAY | ܥܪܽܘܒܬܳܐ FRIDAY | ܫܰܒܬܳܐ SATURDAY |
|---|---|---|---|---|---|---|
| 13 Suborah dazkharyo Annunciation to Zachariah (Father of John the Baptism) Comme. of St. John Chrysostom (Golden-mouthed) ♪3 | 14 ✟ Comme. of Apostle St. Philip ♪7 | 15 Comme. of Mar Kauma ♪3 | 16 ♪7 | 17 ♪3 | 18 ♪7 | 19 ♪3 |




പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ഓർമ്മ പെരുന്നാളിന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു. ഗീവർഗീസ് മാർ പക്കോമിയോസ്, ഗീവർഗീസ് മാർ ബർണബാസ്, സഖറിയാ മാർ സേവേറിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു.

## കാതോലിക്കാ ബാവാമാരുടെ ഓർമ്മപ്പെരുന്നാൾ: ജനുവരി 2, 3 തീയതികളിൽ

കോട്ടയം: പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 59–ാം ഓർമ്മയോടനുബന്ധിച്ച്, പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവ, പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ എന്നിവരുടെ ഓർമ്മപ്പെരുന്നാൾ സംയുക്തമായി ജനുവരി 2, 3 തീയതികളിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആചരിക്കും.

കാതോലിക്കേറ്റ് അരമന ചാപ്പലിൽ ചേർന്ന ആലോചനാ യോഗത്തിൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ, അരമന മാനേജർ ഫാ. യാക്കോബ് തോമസ് എന്നിവർ പ്രസംഗിച്ചു. ഫാ. കുറിയാക്കോസ് ഏലിയാസിനെ ജനറൽ കൺവീനറായും, എ. കെ. ജോസഫിനെ ജോയിന്റ് കൺവീനറായും തെരഞ്ഞെടുത്തു.

ഫാ. ജോൺ ശങ്കരത്തിൽ, ഫാ. മാത്യൂ കോശി, ഫാ. സൈബു സഖറിയാ, ഫാ. ജയ് സഖറിയാ, ഫാ. ജോബിൻ വർഗീസ്, എൻ. എ. അനിമോൻ, ജിന്റോ കെ. വർഗീസ് കുറിച്ചി, ജേക്കബ് ഫിലിപ്പ്, ബിനു എബ്രഹാം, കൊച്ചുമോൻ, മോനി മാത്യു എന്നിവരെ വിവിധ കമ്മിറ്റികളുടെ കൺവീനർമാരായി നിയമിച്ചു.



മുഖത്തല സെന്റ് സ്റ്റീഫൻസ് ഇടവകയുടെ പ്രാർത്ഥനായോഗത്തിൽ സഖറിയാ മാർ അന്തോനിയോസ് സംബന്ധിക്കുകയും വിശ്വാസികളെ ആശീർവദിക്കുകയും ഇടവകയുടെ ആദരവ് ഏറ്റുവാങ്ങുകയും പൊതു പരീക്ഷയിൽ ഉന്നതവിജയം കരസ്ഥമാക്കിയ വിദ്യാർത്ഥികളെ അനുമോദിക്കുകയും ചെയ്തു.




പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ പുതുതായി പണിയുന്ന ഓഫീസ് കെട്ടിടത്തിന്റെ ശിലാസ്ഥാപന കർമ്മം കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് നിർവഹിച്ചു.

# വചനത്തിന്റെ പുലർവെട്ടം

## ഡോ. പോൾ മണലിൽ

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വിവിധ സന്ദർഭങ്ങളിൽ നടത്തിയ അമ്പതു പ്രഭാഷണങ്ങളുടെ സമാഹാരമാണ് 'വചനത്തിന്റെ പുലർവെട്ടം.' മലങ്കര സഭയുടെ ഒമ്പതാമത്തെ കാതോലിക്കാ സ്ഥാനത്തേക്കു ഉയർത്തപ്പെട്ടതിനു ശേഷം പരിശുദ്ധ പിതാവ് നടത്തിയ അറുപതു പ്രഭാഷണങ്ങൾ സമാഹരിച്ചു ഫാ. ബിജു പി. തോമസ് ഇതിനു മുമ്പ് 'വചനത്തിന്റെ വിത്തുകൾ' എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിച്ചിരുന്നു. 2021 ഒക്ടോബർ പതിനാലു മുതൽ 2022 ഫെബ്രുവരി പതിനാറു വരെ വിവിധ സമ്മേളനങ്ങളിൽ പരിശുദ്ധ ബാവാ തിരുമേനി നടത്തിയ പ്രഭാഷണങ്ങളായിരുന്നു അതിന്റെ ഉള്ളടക്കം. ഫാ. ബിജു പി. തോമസ് ഇപ്പോൾ സംശോധനം ചെയ്തു പ്രസിദ്ധീകരിക്കുന്ന 'വചനത്തിന്റെ പുലർവെട്ടം' എന്ന പുസ്തകത്തിൽ 2022 ഫെബ്രുവരി പതിനാറിനു ശേഷം നടത്തിയ പ്രഭാഷണങ്ങളാണ് സമാഹരിച്ചിരിക്കുന്നത്. പരിശുദ്ധ ബാവാ തിരുമേനിയുടെ വചന വ്യാഖ്യാനത്തിന്റെ അഴകും ദർശനവും സമകാല ജീവിതത്തിന്റെ പശ്ചാത്തലത്തിൽ വിചിന്തനം ചെയ്യുന്ന ഈ 'വചനം' പ്രസംഗപരമ്പര കാലത്തിന്റെ കൈചൂണ്ടിയാണെന്നു വിശേഷിപ്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

പരിശുദ്ധ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ പ്രഭാഷണങ്ങളിൽ എടുത്തുപറയേണ്ട ഒരു സവിശേഷത, അതിന്റെ ഉള്ളടക്കത്തിൽ അന്തർവാഹിനിയായി പ്രവഹിക്കുന്ന സന്ദേശമാണ്. ഒരു പ്രഭാഷണത്തിൽ ഒരു ആശയമെങ്കിലും അവതരിപ്പിക്കാനുള്ള ഇച്ഛാശക്തിയോടെയാണ് അദ്ദേഹം സദസ്സിനെ അഭിമുഖീകരിക്കുന്നത്. ദുർഗ്രഹമായ വേദശാസ്ത്രത്തിന്റെയും ക്രിസ്തുശാസ്ത്രത്തിന്റെയും മേമ്പൊടിയിൽ അദ്ദേഹം വിശ്വസിക്കുന്നില്ല. പരിശുദ്ധ ബാവാ തിരുമേനിയുടെ പ്രസംഗത്തിൽ എന്നെ ആകർഷിക്കുന്ന ശ്രദ്ധേയമായ കാര്യം, അതിന്റെ ലാളിത്യമാണ്. ആശയങ്ങൾ നേരെചൊവ്വേ പറയാനുള്ള ഒരു ശൈലി അദ്ദേഹത്തിനുണ്ട്. വേദശാസ്ത്രത്തെയും ക്രിസ്തുശാസ്ത്രത്തെയും മനുഷ്യന്റെ ജീവിതസാഹചര്യങ്ങളുടെയും അവസ്ഥകളുടെയും പശ്ചാത്തലത്തിൽ വ്യാഖ്യാനിച്ചുകൊടുക്കാനുള്ള ഒരു സിദ്ധി അഭിവന്ദ്യ പിതാവിനുണ്ട്. അതിനാൽ സഭാപിതൃവിജ്ഞാനീയത്തിൽ അന്വേഷണം നടത്തുന്നവർക്കും മറ്റും അഭിവന്ദ്യ പിതാവിന്റെ പ്രഭാഷണങ്ങളിൽ നിന്നു ഒട്ടേറെ കാര്യങ്ങൾ ഗ്രഹിപ്പാൻ ഉണ്ടായിരിക്കും. ഫാ. ബിജു പി. തോമസ് ഒരുക്കുന്ന ഈ ഉദ്യമത്തിനു അത്തരമൊരു പ്രാധാന്യം കൂടിയുണ്ട്.

ഈ പുസ്തകത്തിന്റെ മറ്റൊരു സവിശേഷത, ഇതു ഒമ്പതാം കാതോലിക്കായുടെ കർമ്മകാണ്ഡത്തിന്റെ ഒരു ഡോക്യുമെന്റേഷൻ കൂടിയാണ് എന്നുള്ളതാണ്. മലങ്കര സഭയുടെ ചരിത്രത്തിന്റെ നാൾവഴികൾ അന്വേഷിക്കുന്നവർക്കു നമ്മുടെ പിതാക്കന്മാരുടെ ഭരണകാലഘട്ടങ്ങൾ സൂചിപ്പിക്കുന്ന കല്പനകളോ ഡയറിക്കുറിപ്പുകളോ മറ്റു രേഖകളോ ഒന്നും അധികം കണ്ടെത്താൻ കഴിയില്ല. അത്തരമൊരു സംസ്കാരത്തിന്റെ അഭാവം കൊണ്ട് സഭയുടെ മുൻകാല ചരിത്രത്തിൽ വിട്ടുപോയ കണ്ണികൾ ഏറെയുണ്ട്. എന്നാൽ പരിശുദ്ധ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ ഈ പ്രസംഗ സമാഹാരം അദ്ദേഹത്തിന്റെ ഭരണകാലത്തിന്റെ പുലർ ഘട്ടത്തെ സൂചിപ്പിക്കുന്ന രേഖയെന്ന നിലയിൽ ചരിത്രപരമായ ഒരു സാക്ഷ്യം കൂടിയാണെന്നു പറയേണ്ടിയിരിക്കുന്നു. മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മിറ്റി, വിവിധ ദേവാലയങ്ങളിലെ സ്വീകരണങ്ങൾ, പൊതു ചടങ്ങുകൾ എന്നിങ്ങനെ വ്യത്യസ്തമായ വേദികളിൽ പരിശുദ്ധ ബാവാ തിരുമേനി നടത്തിയിട്ടുള്ളതാണ് ഇതിലെ പ്രഭാഷണങ്ങൾ. ഇത്തരം പ്രഭാഷണങ്ങളിലെ സൂചനകളിൽനിന്നാണ് പിൽക്കാലത്തു സഭയുടെ സൂക്ഷ്മ ചരിത്രം നിർമ്മിക്കാനുള്ള വസ്തുവകകൾ ലഭ്യമാകുന്നതെന്നും പറയേണ്ടതുണ്ട്.

പരിശുദ്ധ ബാവാ തിരുമേനിയുടെ പ്രഭാഷണങ്ങളിൽ നിന്ന് നമുക്ക് ഒട്ടേറെ കാര്യങ്ങൾ പഠിക്കാനുണ്ട്. തന്റെ പ്രഭാഷണങ്ങളിലൂടെ ചില സൂചനകൾ നൽകാനാണ് അദ്ദേഹം ശ്രമിക്കുന്നത്. പുതിയ കാഴ്ചപ്പാടുകളും മനസ്സിലാക്കാൻ കഴിയുന്നു. നമ്മൾ സഞ്ചരിക്കുന്ന ദേവാലയമാകണമെന്ന ആശയം ബാവാ തിരുമേനി ഒരു പ്രഭാഷണത്തിൽ അവതരിപ്പിക്കുന്നുണ്ട്. നമ്മുടെ ജീവിത സഞ്ചാരംകൊണ്ട് ലക്ഷ്യമാക്കേണ്ടത് ലോകത്തിന്റെ അന്ധകാരം അകറ്റുക എന്നുള്ളതാണ്. ലോകത്തെ പ്രകാശമാനമാക്കുക എന്ന ഉത്തരവാദിത്വം നമുക്കുണ്ട്. വേദപുസ്തകത്തിലെ ചിന്തകളുടെ പശ്ചാത്തലത്തിൽ അത്തരം ചില ആശയങ്ങളാണ് ബാവാ തിരുമേനി മുമ്പോട്ടുവയ്ക്കുന്നത്.

ആരാധനയിലൂടെ ലഭ്യമാകുന്ന ദൈവകൃപ സമൂഹത്തിന്റെ വിവിധ തലങ്ങളിലേക്കു കൈമാറുമ്പോഴാണ് സഭയുടെ വിശുദ്ധി സമൂഹത്തിൽ പ്രസരിപ്പിക്കാൻ കഴിയുന്നതെന്നു ബാവാ തിരുമേനി ഉദ്ബോധിപ്പിക്കുന്നുണ്ട്. ആഗോള സാഹോദര്യം എന്നൊരു മഹത്തായ ആശയം അഭിവന്ദ്യ തിരുമേനി അവതരിപ്പിക്കുന്നു. എങ്ങനെയാണ് ആഗോള സാഹോദര്യം ഉണ്ടാക്കുന്നത്? നമ്മൾ സമൂഹത്തിന്റെ പ്രശ്നങ്ങൾ തിരിച്ചറിയണം; സമൂഹത്തിന്റെ കുറവുകൾ മനസ്സിലാക്കണം. ഇപ്രകാരം മറ്റുള്ളവരുടെ പ്രശ്നങ്ങൾ സ്വന്തം പ്രശ്നമായി കരുതുമ്പോൾ നമുക്കൊരു ആഗോള സാഹോദര്യം വികസിപ്പിക്കാൻ കഴിയുമെന്നാണ് അഭിവന്ദ്യ തിരുമേനിയുടെ സങ്കല്പം.

ഒരു പ്രഭാഷണത്തിൽ സ്വർഗത്തെപ്പറ്റി എതിർദിശയിൽ അഭിവന്ദ്യ തിരുമേനി ചിന്തിക്കുകയാണ്. ഈ സ്വർഗവും ഭൂമിയും ഇങ്ങനെ രണ്ടായി കരുതിയാൽ മതിയോ? സ്വർഗത്തിലെ പോലെ ഭൂമിയിലും നടക്കണമെന്നു നാം പ്രാർത്ഥിക്കാറുണ്ടെങ്കിലും ഭൂമിയിലെ പോലെ സ്വർഗത്തിലും നടക്കണമെന്നു നമ്മൾ പ്രാർത്ഥിക്കാറുണ്ടോയെന്ന് അദ്ദേഹം ചോദിക്കുന്നു. ഭൂമിയിൽ നടക്കുന്ന കാര്യങ്ങൾ ഇനി സ്വർഗത്തിൽ സംഭവിക്കാൻ തുടങ്ങിയാൽ പിന്നെ സ്വർഗത്തിലെ അവസ്ഥ എന്താകും? ഭൂമിയിലെ വ്യവസ്ഥിതികൾ ദൈവഹിതത്തിനു അനുകൂലമോ എന്നാണ് തിരുമേനി ചൂണ്ടിക്കാട്ടുന്നത്. അതിനാൽ ലോകത്തിന്റെ മുഴുവൻ രൂപാന്തരീകരണത്തിനുവേണ്ടി നമ്മൾ പരിശ്രമിക്കണം.

സ്വർഗത്തിലെ പോലെ ഭൂമിയിലും എന്നു പറയുന്നതുപോലെ, ഭൂമിയിലെ പോലെ സ്വർഗത്തിലും എന്നു പറയാൻ കഴിയുന്ന ആ ഭാസുര കാലത്താണ് യഥാർത്ഥ സ്വർഗം സൃഷ്ടിക്കാൻ കഴിയുന്നതെന്നാണ് അദ്ദേഹം വിവക്ഷിക്കുന്നത്.

ദൈവഹിതം ഭൂമിയിൽ സംസ്ഥാപിക്കാൻ പ്രവർത്തിക്കുന്നില്ലെങ്കിൽ പുതിയ സ്വർഗത്തിൽനിന്നു നമ്മൾ പുറത്താകും. അതിനാൽ ദൈവഹിത സംസ്ഥാപനത്തിനായി സ്വന്തം കുടുംബത്തിൽനിന്നും നമ്മൾ പ്രവർത്തിച്ചു തുടങ്ങേണ്ടിയിരിക്കുന്നുവെന്നാണ് അദ്ദേഹത്തിന്റെ നിരീക്ഷണം.

ക്രിസ്തുവിന്റെ ക്രൂശ് രൂപത്തിന്റെ ആകൃതിയും പ്രകൃതിയും നമ്മൾ എങ്ങനെയാണ് നിത്യജീവിതത്തിൽ സ്വീകരിക്കേണ്ടത്? അതിനൊരു പുതിയ ഭാഷ്യം ബാവാ തിരുമേനി ഒരു പ്രഭാഷണത്തിൽ അവതരിപ്പിക്കുന്നുണ്ട്. സ്വർഗ സന്നിധിയിലേക്ക് കരങ്ങളും കണ്ണുകളും ഉയർത്തി പ്രാർത്ഥിക്കുന്ന ഓരോ വിശ്വാസിയും ഇരു വശങ്ങളിലേക്കും തങ്ങളുടെ സേവനത്തിന്റെ കരങ്ങളും ശ്രദ്ധയും നൽകേണ്ടതുണ്ടെന്നാണ് അദ്ദേഹം പറയുന്നത്. പ്രപഞ്ചത്തോടും സഹജീവികളോടും ഉള്ള കരുതലും സ്നേഹവും നിലനിർത്തിയുള്ള പ്രവർത്തനശൈലിയാണ് നമുക്ക് വേണ്ടതെന്നും ക്രൂശിന്റെ രൂപവും സങ്കല്പവും ഇതിനെ അനുസ്മരിപ്പിക്കും വിധമാണ് ഉള്ളതെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. ക്രൂശിനോടുള്ള നിസ്തുലമായ സ്നേഹം അങ്ങനെയാണ് പ്രകടിപ്പിക്കേണ്ടത്. സ്വാർത്ഥത വെടിഞ്ഞ് സമൂഹത്തിനുവേണ്ടി യാഗമായി മാറണമെന്നും അദ്ദേഹം പൊതുപ്രവർത്തകരെ ആഹ്വാനം ചെയ്യുന്നു. ക്രിസ്തുവിന്റെ ക്രൂശ് തന്നെയാണ് പൊതുപ്രവർത്തകരുടെ ഉത്തമ അടയാളമായി മാറേണ്ടതെന്നും ബാവാ തിരുമേനി ഓർമ്മപ്പെടുത്തുന്നു.

ലോകജീവിതത്തിന്റെ വെല്ലുവിളികളെ അഭിമുഖീകരിക്കാനുള്ള ധീരത ലഭിക്കുന്നതു ക്രൂശിന്റെ സാധ്യതകളെ ശിരസ്സാ വഹിക്കുന്ന ആത്മീയജീവിതത്തിന്റെ അനുഭവങ്ങളിൽ കൂടിയാണെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

മനുഷ്യരുടെ കരളലയിപ്പിക്കുന്ന വേദനയുടെ നേർചിത്രങ്ങൾ അദ്ദേഹത്തിന്റെ മിക്ക പ്രഭാഷണങ്ങളിലും കടന്നുവരുന്നുണ്ട്. ‘സഹോദരൻ’ എന്ന പങ്കാളിത്ത സഹായപദ്ധതി അവതരിപ്പിച്ചുകൊണ്ട് പരിശുദ്ധ ബാവാ പറയുന്നതു, ദൈവത്തിന്റെ ദാനമായ ആരോഗ്യത്തിൽ ജീവിക്കുന്നവർ ആരോഗ്യമില്ലാതെ ജീവിക്കുന്നവരെപ്പറ്റി കരുതൽ ഉള്ളവരായിരിക്കണം എന്നാണ്. ഈ ചെറിയവരിൽ ഒരുത്തനു ചെയ്തതു എനിക്കാകുന്നു ചെയ്തത് എന്ന തിരുവചനത്തിന്റെ സാക്ഷ്യമാണ് ‘സഹോദരൻ’ പദ്ധതിയിലൂടെ നടപ്പാക്കുന്നത് എന്നു കാണുമ്പോൾ കർത്താവിന്റെ പ്രസാദവർഷമാണ് പരിശുദ്ധ ബാവാ പ്രഘോഷിക്കുന്നതെന്നു അനുഭവപ്പെടുന്നു.

മനുഷ്യബന്ധങ്ങൾ ഊഷ്മളമാക്കണമെന്ന് ആഗ്രഹിക്കുന്ന ബാവാ തിരുമേനി പറയുന്നത്, കൃഷിക്കാരൻ വിതയ്ക്കാൻ വിത്തുമായി നിലങ്ങളിലേക്കു പോകുന്ന മനസ്സോടെ നമ്മൾ ദരിദ്രരുടെ നിലങ്ങളിലേക്കു സഹായഹസ്തവുമായി ചെല്ലണമെന്നാണ്.

പ്രകൃതിയെ സ്നേഹിക്കാനുള്ള ആഹ്വാനവും അദ്ദേഹത്തിന്റെ പ്രഭാഷണത്തിലുണ്ട്. മണ്ണിനെയും പ്രകൃതിയെയും സ്നേഹിച്ചിരുന്ന ഒരു തലമുറയുടെ പിന്മുറക്കാരായ നമ്മൾ ആ സംസ്കാരത്തിന്റെ വീണ്ടെടുപ്പ് നടത്തണമെന്നാണ് ആഹ്വാനം ചെയ്യുന്നത്. ഇതിലൂടെ നമ്മുടെ മാനവ മുഖം വികസിപ്പിക്കുന്നതിനും മാനവസ്നേഹത്തിന്റെ ദർശനം തുറന്നുകാട്ടുന്നതിനും കഴിയണമെന്നു അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

ദൈവത്തോടുള്ള സ്നേഹബന്ധം കാത്തുസൂക്ഷിക്കുന്നവർക്കു മനുഷ്യരെ മാത്രമല്ല പ്രപഞ്ചത്തേയും സ്നേഹിക്കുവാൻ സാധിക്കുമെന്ന കാഴ്ചപ്പാടാണ് അഭിവന്ദ്യ പിതാവിനുള്ളത്. പ്രകൃതിയുടെ കാര്യവിചാരകന്മാരാണ് നമ്മൾ. അതിനാൽ പ്രപഞ്ചത്തിന്റെ താളം നിലനിർത്താൻ നമുക്ക് ഉത്തരവാദിത്വമുണ്ടെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

ദൈവമാതാവായ കന്യകമറിയത്തിന്റെ ജീവിതം ബാവാതിരുമേനിയുടെ ജീവിതദർശനങ്ങൾക്കു ഒരു അടിത്തറയായിട്ടുണ്ട്. കഷ്ടതകളുടെ അനുഭവത്തിൽ ഭാഗ്യത്തിന്റെ വഴി അന്വേഷിക്കുന്നവർക്കു മാതാവിന്റെ ജീവിതം പ്രചോദനം പകരുന്നതായി അദ്ദേഹം പറയുന്നു. കന്യകമറിയത്തിന്റെ ജീവിതത്തെ മുൻനിർത്തി ശരീരം കൊണ്ട് നാം ദൈവത്തെ മഹത്വപ്പെടുത്തണമെന്ന പുതിയൊരു ചിന്ത ബാവാ തിരുമേനി അവതരിപ്പിക്കുന്നുണ്ട്. ത്യാഗവും സഹനവും



നിറഞ്ഞ ജീവിതമായിരുന്നു ദൈവമാതാവിന്റേത്. ദൈവത്തിനു സ്വന്തം ശരീരവും രക്തവും പങ്കുവയ്ക്കാൻ തയ്യാറായ ഒരു ദേവാലയമാണ് കന്യകമറിയം. നമ്മുടെ ഇന്ദ്രിയങ്ങൾ ദൈവനാമ മഹത്വത്തിനായി വിനിയോഗിക്കുമ്പോഴാണ് നമ്മുടെ ശരീരം ദൈവം വസിക്കുന്ന ആലയമായി മാറുന്നത്.

കന്യകമറിയം ജീവിതാവസാനം വരെയും കന്യകയായി നിലകൊണ്ടു എന്നതു കന്യകമറിയത്തെപ്പറ്റി പറയാവുന്ന ഭാഗ്യാവസ്ഥയിൽ ഏറ്റവും ഉന്നതമാണ്. കന്യാകത്വമെന്നു പറയുന്നത് ഏകാഗ്രതയുടെ പ്രതീകമാണ്. ഏകാഗ്രതയെന്നു പറയുന്നതു ദൈവത്തോടുള്ള നമ്മുടെ ബന്ധത്തിൽ നിന്നു അല്പം പോലും വ്യതിചലിക്കാതെ ഏകമായിരിക്കുന്ന ആഗ്രഹത്തോടെ നില്ക്കുന്ന അവസ്ഥയാണ്. ദൈവവുമായുള്ള ബന്ധത്തിൽ മറ്റു ബന്ധങ്ങൾ തടസ്സമായി നില്ക്കുമ്പോൾ അതു ഉപേക്ഷിക്കാൻ തയ്യാറാകണം. അതാണ് കന്യകാത്വം. നമ്മെ ഏതിനു വിളിക്കപ്പെട്ടിരിക്കുന്നുവോ ആ വിളിയിൽ ദൈവവുമായുള്ള ബന്ധത്തിൽ മാറാതെ നിൽക്കുക- അതാണ് കന്യകാത്വത്തിന്റെ ഭാഗ്യാവസ്ഥ. ബാവാ തിരുമേനിയുടെ മിക്ക പ്രഭാഷണങ്ങളിലും ഇപ്രകാരം മാതാവിന്റെ ആ ഭാഗ്യാവവസ്ഥയുടെ വേദശാസ്ത്രം ചർച്ചചെയ്യുന്നുണ്ട്.

സമഭാവനയുടെ സന്ദേശം അവതരിപ്പിക്കാനും ബാവാ തിരുമേനി മിക്ക വേദികളിൽ ശ്രമിക്കുന്നുണ്ട്. കാലഘട്ടത്തിന്റെ ഒരാവശ്യം എന്ന നിലയിലാണത്. സമഭാവനയുടെ സംസ്കാരത്തിൽ വളരുമ്പോൾ മാത്രമേ ദൈവചൈതന്യം നമ്മിൽ പ്രകാശിതമാകൂ. അതിനാൽ ലോകത്തെക്കുറിച്ചൊരു സമഗ്ര വീക്ഷണം ആവശ്യമാണെന്നും അത്തരം സമഗ്രമായിരിക്കുന്ന വീക്ഷണമാണ് ലോകത്തിനു സഭ സമ്മാനിക്കേണ്ടതെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

എല്ലാ മതങ്ങളെയും ഉൾക്കൊള്ളാനുള്ള അതിവിശാലമായ വീക്ഷണമുള്ള ഒരു സംസ്കാരമാണ് ഭാരതത്തിനുള്ളതെന്നും ആ സമഭാവനയാണ് ഓർത്തഡോക്സ് സഭയും പിന്തുടരേണ്ടതെന്നും അഭിവന്ദ്യ തിരുമേനി വ്യക്തമാക്കുന്നു. ലോകം മുഴുവനും വ്യാപരിക്കുന്ന സമഭാവനയിലൂടെ നമ്മൾ വിശ്വസാഹോദര്യത്തിലേക്കു വളരണമെന്ന സ്വപ്നവും അദ്ദേഹം പങ്കിടുന്നു.

റഷ്യ-യുക്രൈൻ യുദ്ധം ബാവാ തിരുമേനിയുടെ പ്രസംഗങ്ങളിൽ വിഷയീഭവിക്കുന്നുണ്ട്. അധിനിവേശങ്ങൾ അവസാനിക്കാത്തിടത്തോളം കാലം സമാധാനത്തിന്റെ വെണ്മ ദർശിക്കുവാൻ സാധ്യമല്ലെന്നു യുദ്ധങ്ങളെയും കലഹ



ങ്ങളെയും സ്മരിച്ചുകൊണ്ട് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. കാലാകാലങ്ങളിൽ മലങ്കര സഭ നേരിട്ട അധിനിവേശത്തിന്റെ അടയാളങ്ങൾ അവസാനിച്ചിട്ടില്ലെന്നും അദ്ദേഹം അനുസ്മരിക്കുന്നുണ്ട്. ദൈവിക സമാധാനമാണ് നമുക്കാവശ്യം. യേശു ക്രിസ്തു നമ്മുടെ ഹൃദയത്തിൽ വസിച്ചുതുടങ്ങുമ്പോൾ സമാധാനം ഉണ്ടാകും. അതിനാൽ നമ്മുടെ ഉള്ളിലുള്ള പ്രകാശത്തെ പങ്കുവയ്ക്കേണ്ടതുണ്ട്.

മറ്റൊരാളോട് വെറുപ്പും വിദ്വേഷവും ജീവിതാന്ത്യം വരെ കൊണ്ടുനടക്കുക എന്നത് മനുഷ്യന്റെ ബലഹീനതയാണെങ്കിലും ശത്രുവിനെ സ്നേഹിക്കുക എന്ന പ്രമാണമാണ് ഒരു ക്രിസ്ത്യാനി ആയിരിക്കാനുള്ള അടിസ്ഥാന പ്രമാണം. അതിനാൽ സ്നേഹത്തിന്റെ പ്രമാണത്തെ നമുക്കു കണ്ടെത്തേണ്ടതുണ്ട്. അതിനു ദൈവകൃപയിൽ ആശ്രയിക്കണം.

സ്വർത്ഥതയും അഹന്തയും കൊണ്ടാണ് നന്മ ചെയ്യാനും സ്നേഹം പകരാനും മനുഷ്യർക്കു കഴിയാതെപോകുന്നത്. ദൈവം നമ്മെ കാണുന്നെന്നും അറിയുന്നെന്നും ഉള്ള യാഥാർത്ഥ്യം തിരിച്ചറിയാതെ പോകുന്നതുകൊണ്ടാണ് സ്വാർത്ഥതയും അഹന്തയും വളരുന്ന മനസ്സ് നമ്മിൽ രൂപപ്പെടുന്നത്.

ഹൃദയത്തിൽ ദൈവത്തെ കാത്തുവയ്ക്കാത്തവരെ വെള്ളതേച്ച ശവക്കല്ലറകൾ എന്നു ക്രിസ്തു വിശേഷിപ്പിക്കുന്നുണ്ട്. നമ്മൾ അത്തരക്കാരായി മാറാൻ അനുവദിക്കരുത്. അതിനാൽ ദൈവകൃപയിൽ ആശ്രയിച്ചാൽ മാത്രമേ ദൈവം നമ്മിൽ അത്ഭുതങ്ങൾ പ്രവർത്തിക്കയുള്ളു എന്നും ബാവാ തിരുമേനി പ്രഭാഷണങ്ങളിൽ ഓർമ്മിപ്പിക്കുന്നു.

ക്രിസ്തീയ ജീവിതം നേരിടുന്ന വലിയ വെല്ലുവിളി വാക്കും പ്രവർത്തിയും സമാസമം ആക്കുകയെന്നതാണെന്നു ചൂണ്ടിക്കാട്ടുന്ന ബാവാ തിരുമേനി, ജീവിതത്തിൽ അനുവർത്തിക്കേണ്ട സുതാര്യതയെപ്പറ്റി എടുത്തുപറയുന്നുണ്ട്. ക്രിസ്തു കേന്ദ്രീകൃതമായ ജീവിതശൈലി നമ്മുടെ വൈദികർക്കും നഷ്ടപ്പെടുന്നതായി പരിശുദ്ധ പിതാവ് ആശങ്കപ്പെടുന്നു. സഭയുടെ സാക്ഷ്യം സമൂഹത്തിൽ നഷ്ടപ്പെടുന്നതിനു വൈദിക സമൂഹത്തിന്റെ സാക്ഷ്യരഹിത ജീവിതം കാരണമാകുന്നുവെന്നും അദ്ദേഹം വേദനയോടെ പറയുന്നുണ്ട്.

മലങ്കരസഭയുടെ ചരിത്രത്തിലെ തേജോമയ സാന്നിധ്യമാണ് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ എന്നു വിശേഷിപ്പിക്കുന്ന ബാവാ തിരുമേനി, ഔഗേൻ ബാവായെ വിശേഷിപ്പിക്കുന്നത് വിനയത്തിന്റെ ലാളിത്യംകൊണ്ട് നമ്മെ വിസ്മയിപ്പിച്ച മുഖം എന്നാണ്. മാത്യൂസ് പ്രഥമൻ ബാവായെ മലങ്കര നസ്രാണി പൗരുഷത്തിന്റെ ആത്മീയ മുഖമെന്നും പൗലോസ് ദ്വിതീയൻ ബാവായെ മലങ്കര സഭയുടെ മന്ദസ്മിതമെന്നും വിശേഷിപ്പിക്കുന്നു. നമ്മൾ പൗരുഷമുള്ള നസ്രാണിയായിരിക്കണമെന്നു പഠിപ്പിച്ച പൗലോസ് ദ്വിതീയൻ ബാവാ, വിശ്വാസാചാരങ്ങൾ കാത്തുസൂക്ഷിച്ചുകൊണ്ട് സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊണ്ട വ്യക്തിത്വമാണെന്നും ചൂണ്ടിക്കാട്ടുന്നു.

ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ വിദ്യാർത്ഥികളോടു നടത്തിയ ഒരു പ്രസംഗം എന്നെ ഏറെ ആകർഷിച്ചു. നമ്മുടെ വൈദികർ ഇടവകകളുടെ ചുമതല വഹിക്കുന്നവർ മാത്രമായാൽ മതിയോ? ആധുനിക സമൂഹത്തിൽ സഭയുടെ ദൗത്യം നിറവേറ്റാൻ വിവിധ മേഖലകളിൽ പ്രവർത്തിക്കാൻ സന്നദ്ധരായ വൈദിക നേതൃത്വത്തെ നമുക്ക് ആവശ്യമുണ്ടെന്നും സഭയിൽ പുതിയ മിനിസ്ട്രികളിൽ പ്രവർത്തിക്കുന്നതും വൈദിക വൃത്തിയുടെ സാക്ഷ്യമാണെന്നും ബാവാ തിരുമേനി ചൂണ്ടിക്കാട്ടുന്നു. തലശ്ശേരി രൂപതയുടെ ആസ്ഥാനത്തു ചെന്നപ്പോൾ അവിടുത്തെ അരമനയിൽ ഇത്തരക്കാരായ അറുപതോളം വൈദികരെ കണ്ട കാര്യം അനുസ്മരിച്ചുകൊണ്ടാണ് ബാവാ തിരുമേനി ഇക്കാര്യം പറഞ്ഞത്. തലശ്ശേരി രൂപതയിൽ ഇടവകഭരണം നടത്തുന്ന വേറെ എഴുന്നൂറിലേറെ വൈദികരുണ്ടെന്നും ഇടവകഭരണം മാത്രമല്ല സമൂഹത്തിന്റെ ആവശ്യം അറിഞ്ഞുള്ള വിവിധ മിനിസ്ട്രികൾക്കും സഭ നേതൃത്വം നൽകണമെന്ന് ബാവാ തിരുമേനി സ്വപ്നം കാണുന്നു. ഇടവക ശുശ്രൂഷയുടെ സാധ്യതകളെപ്പറ്റി പ്രഭാഷണത്തിന് ഇടയിൽ വിദ്യാർത്ഥികൾക്ക് ഒരു ഉപന്യാസ മത്സരം കൂടി ബാവാ തിരുമേനി ഏർപ്പെടുത്തുന്നുണ്ട്. ഇപ്രകാരമാണ് പ്രഭാഷണത്തിലൂടെ ബാവാ തിരുമേനി ശ്രോതാക്കളെ പ്രചോദിപ്പിക്കുന്നത്.

യുവജനപ്രസ്ഥാനത്തിന്റെ വേദിയിൽ ചെന്നപ്പോൾ ബാവാ തിരുമേനി സഭയിലെ ചെറുപ്പക്കാരുടെ മുൻപിൽ പുതിയൊരു 'ചലഞ്ച്' അവതരിപ്പിക്കുന്നുണ്ട്. 2052-ൽ മലങ്കര സഭ 2000 വർഷം പൂർത്തിയാക്കും. ഇന്നു കാണുന്നവരിൽ പലരും അന്നു കാണില്ലെങ്കിലും അടുത്ത മുപ്പതു വർഷം സഭ എങ്ങനെയൊക്കെ പ്രവർത്തിക്കണമെന്ന് ചെറുപ്പക്കാർ ആലോചിക്കണം. അവരുടെ മുമ്പാകെ ബാവാ തിരുമേനി അവതരിപ്പിക്കുന്ന 'ചലഞ്ച്', 2052 ആകുമ്പോഴേക്കും യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ വീടില്ലാത്ത രണ്ടായിരം പേർക്ക് വീട് നിർമ്മിച്ചു നൽകണം എന്നുള്ളതാണ്. അതുപോലെ ദശാംശം നൽകുന്ന സഭയായി നമ്മൾ മാറണമെന്നും ബാവാ തിരുമേനി ആഗ്രഹിക്കുന്നു.

'വചനത്തിന്റെ പുലർവെട്ടം' എന്ന ഈ പുസ്തകത്തിന്റെ ഉള്ളടക്കത്തിലെ ഇത്തരം ചില വെള്ളിവെളിച്ചങ്ങൾ ഞാൻ ഇവിടെ പങ്കുവച്ചെന്നേയുള്ളൂ. 'വചനത്തിന്റെ പുലർവെട്ടം' എന്നാൽ വേദപുസ്തകത്തിന്റെ വ്യാഖ്യാനമെന്ന അർത്ഥത്തിലല്ല ഇവിടെ പ്രഭാഷണങ്ങൾ സമാഹരിച്ചിരിക്കുന്നത്. നമ്മുടെ ജീവിതത്തിൽ പുതിയ പുലർവെട്ടങ്ങൾ ഉണ്ടാകണം. വേദപുസ്തകത്തെ നമ്മുടെ ജീവിതത്തിൽ എങ്ങനെ പകർത്താൻ കഴിയുമെന്നാണ് പരിശുദ്ധ ബാവാ തിരുമേനി ചിന്തിക്കുന്നത്. പ്രവർത്തിയില്ലാത്ത വിശ്വാസം വ്യർത്ഥമാണെന്നുള്ള പാഠം അദ്ദേഹം ഓർമ്മപ്പെടുത്തുകയാണ് ഈ പുസ്തകത്തിൽ. ആരാധനയെ മുൻനിർത്തിയുള്ള കൂട്ടായ്മയുടെ വിശുദ്ധിയിൽ നമുക്കു നിലനിൽക്കാൻ കഴിയണമെന്നും അഭിവന്ദ്യ തിരുമേനി ചൂണ്ടിക്കാട്ടുന്നുണ്ട്.

'വചനത്തിന്റെ പുലർവെട്ടം' നമ്മുടെ ഉള്ളിൽ വാരിവിതറുന്നത് ചെറിയൊരു വെളിച്ചമാണ്. വെളിച്ചത്തിന്റെ ഈ പുലർകാലത്തു നിന്നു നമുക്ക് ഇനി ബഹുദൂരം അയനം നടത്തേണ്ടതുണ്ട്. പുലർവെട്ടം പുലർകാലത്തു പുതിയൊരു അനുഭവമാണ് സമ്മാനിക്കുന്നത്. അത്തരമൊരു അനുഭവത്തിലേക്കു നമ്മെ നയിക്കാൻ ഈ പുസ്തകം ഊന്നുവടിയാകുമെന്നു ഞാൻ കരുതുന്നു. പരിശുദ്ധ ബാവാ തിരുമേനിയുടെ പ്രഭാഷണങ്ങൾ സമാഹരിക്കാനും അതു ക്രോഡീകരിക്കാനും ഫാ. ബിജു പി. തോമസ് നടത്തുന്ന ക്ലേശത്തെ ഞാൻ ആദരിക്കുന്നു. ഇത്തരം ക്ലേശങ്ങളിലൂടെ മാത്രമേ സഭയുടെ കൊമ്പ് ഉയർത്തിപ്പിടിക്കാൻ നമുക്ക് കഴിയുകയുള്ളൂ. അതിനുവേണ്ടി മനസ്സും ശരീരവും സമർപ്പിക്കുവാൻ സന്നദ്ധനായ ഫാ. ബിജു പി. തോമസിനെ പ്രത്യേകം ശ്ലാഘിക്കുന്നു.





# കെ. വി. മാമ്മൻ: ഒരു യഥാർത്ഥ സത്യാന്വേഷി

## ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ

സുപരിചിതമായ ഒരു കഥയിൽ നിന്ന് ആരംഭിക്കാം. സന്ധ്യ മയങ്ങാറായപ്പോൾ സൂര്യന് ഒരു സങ്കടം. താൻ അസ്തമിച്ച് കഴിഞ്ഞ് ഈ ഭൂമിയെ പ്രകാശിപ്പിക്കുവാൻ ആർക്ക് കഴിയും? സൂര്യൻ ചന്ദ്രനെയും നക്ഷത്രങ്ങളെയും സൂക്ഷിച്ചുനോക്കി. തന്റെ ദൗത്യം ഏറ്റെടുക്കുവാൻ അവർക്ക് സാധിക്കുമോ എന്ന് ആ നോട്ടത്തിൽ നിന്ന് വ്യക്തമായിരുന്നു. "സാധിക്കില്ല" എന്ന് മൗനത്തിലൂടെ അവർ ഉത്തരം നൽകി. വ്യസനത്തിലായിരുന്ന സൂര്യനെ നോക്കി ഒരു ചെറിയ മൺവിളക്ക് വിളിച്ചുപറഞ്ഞു. 'എന്നെക്കൊണ്ടാവുന്ന വിധത്തിൽ ഞാൻ ഈ ഭൂമിയെ പ്രകാശിപ്പിക്കാം.' ആ നിയോഗം ഏറ്റെടുക്കുവാൻ താൻ തയ്യാറാണെന്ന് ഉത്തരം നൽകി. നിയോഗം അത് എല്ലാവർക്കും ലഭിക്കുന്നതാണ്. ജീവിതനിയോഗത്തെ പൂർണ്ണമാക്കുവാൻ സ്നേഹത്താൽ ജീവിതത്തെ സുന്ദരമാക്കണം. ദൈവവചനം ജീവിതത്തിന്റെ നിലപാടുകളാകണം, സങ്കടങ്ങളുടെ നീർപൊയ്കയുടെ സ്വാദ് അറിയണം. പ്രാർത്ഥനകൊണ്ട് നിറയണം, കർമ്മത്താൽ അലങ്കരിക്കണം, ധ്യാനത്തിൽ മുഴുകണം.

ഒരുതരത്തിൽ ശ്രീ കെ. വി. മാമ്മൻ, തന്റെ ജീവിതനിയോഗങ്ങളെ തിരിച്ചറിഞ്ഞ് അതിനുവേണ്ടി ഒരു ആയുസ്സ് മുഴുവൻ മാറ്റിവെച്ച വ്യക്തിയെന്ന് നിസ്സംശയം പറയാം. സഭാ സ്നേഹത്തിന്റെ അടിസ്ഥാനത്തിൽ ചരിത്രാന്വേഷണ വാഞ്ഛയിൽ നിന്ന് ഉരുത്തിരിഞ്ഞത് നിരവധി ഗ്രന്ഥങ്ങളാണ്. ആ ഗ്രന്ഥങ്ങൾക്ക് പകരം വയ്ക്കുവാൻ മറ്റ് ഗ്രന്ഥങ്ങൾ ഇല്ല എന്ന് തന്നെ പറയേണ്ടി വരും.

സഭാ സ്നേഹത്തിലും ദൈവവിശ്വാസത്തിലും കെ. വി. മാമ്മൻ കാണിച്ച തീക്ഷ്ണത വലുതാണ്. തന്നെക്കാൾ അധികം സഭയെ നെഞ്ചിലേറ്റിയ ഈ വ്യക്തിത്വത്തിന് സഭയുടെ യഥാർത്ഥ ചരിത്രം വരുംതലമുറയ്ക്ക് പ്രയോജനപ്രദമായ രീതിയിൽ ലളിതമായ ഭാഷയിൽ ചരിത്രാന്വേഷണത്തിന്റെ പിൻബലത്തോടെ രചിക്കുവാൻ സാധിച്ചത് അദ്ദേഹത്തിന്റെ ആഴമായ ദൈവാശ്രയത്തിന്റെ ഫലം തന്നെയാണ്. മലങ്കരസഭയിലെ കാതോലിക്കാമാർ, ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ, പരിശുദ്ധ ഗീവർഗീസ് രണ്ടാമൻ ബാവാ, 2000 വർഷം പിന്നിട്ട മലങ്കരസഭ, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പഴയസെമിനാരിയും ദേവലോകവും മുതലായ ചരിത്ര-ജീവചരിത്ര പ്രധാനങ്ങളായ എൺപതിൽപരം ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ ശ്രമഫലമായി ജനിച്ചതാണ്. ഇത് അദ്ദേഹത്തിന്റെ സഭയോടുള്ള സ്നേഹത്തിന്റെയും ആത്മാർത്ഥതയുടെയും ബഹിർസ്ഫുരണങ്ങളാണ്. നവതി പിന്നിട്ടിട്ടും തുടർന്ന് പോരുന്ന സഭാചരിത്രാന്വേഷണത്തിനുള്ള അഭിവാഞ്ഛ പ്രശംസകൾക്ക് അതീതമാണ്.

ദൈവവചനത്തെ ജീവിതത്തിന്റെ നിലപാടുകൾ ആക്കിയ ഒരു പിതാവാണ് കെ. വി. മാമ്മൻ. ക്രിസ്തുവിനെ വിസ്തരിക്കുന്ന വേളയിൽ നാടുവാഴിയായ പീലാത്തോസും ക്രിസ്തുവും തമ്മിലുള്ള സംവാദമധ്യത്തിൽ പീലാത്തോസ് ക്രിസ്തുവിനോട് ചോദിക്കുന്നുണ്ട്: "സത്യം എന്നാൽ എന്താണ്?" (യോഹ. 18:38). സത്യാനന്തര കാലത്തിൽ ജീവിക്കുന്ന നാം, കേൾക്കുന്ന പലതും വളച്ചൊടിക്കപ്പെട്ട സത്യങ്ങളും അർദ്ധ സത്യങ്ങളുമാണ്. എന്നാൽ ക്രിസ്തുമൊഴിയെ നെഞ്ചിലേറ്റി സത്യത്തിന് സാക്ഷ്യം നിൽക്കുന്നതാണ് തന്റെ ജീവിതദൗത്യം എന്ന ബോധ്യത്തിൽ യഥാർത്ഥമായ സത്യത്തെ കണ്ടുപിടിക്കുവാനും അതു മറ്റുള്ളവർക്ക് പകർന്നു കൊടുക്കുവാനും ഈ പിതാവിന് കഴിഞ്ഞു എന്നത് അദ്ദേഹത്തിന്റെ എഴുത്തുകളിൽ നിന്ന് വ്യക്തമാണ്. ദൈവരാജ്യത്തിന്റെ ഭൂമിയിലെ പ്രതിഫലനമായ പരിശുദ്ധ സഭയെ നിന്ദിക്കുകയും അവഹേളിക്കുകയും ചെയ്യുന്നവർക്ക് തന്റെ തൂലികകൊണ്ടാണ് കെ. വി. മാമ്മൻ മറുപടി പറഞ്ഞത്.

സങ്കടങ്ങളെ ഒരു ലഹരിയാക്കി മാറ്റിയ ഈ എഴുത്തുകാരൻ ജീവിതത്തിൽ നേരിടേണ്ടിവന്ന എല്ലാ വിമർശനങ്ങളെയും പരിഹാസങ്ങളെയും നറുപുഞ്ചിരിയോടെ നേരിട്ട് അതിൽനിന്ന് ഉത്തേജനം ആർജിച്ച് തന്റെ രചനകളിൽ മുന്നോട്ട് തന്നെ പോയി എന്നത് അദ്ദേഹത്തിന്റെ ധീരതയാണ്. തന്റെ എഴുത്തുകളിൽ സത്യം വിളിച്ചോതുമ്പോൾ അത് പലരെയും വേദനിപ്പിക്കും എന്ന




ബോധ്യമുള്ളപ്പോഴും അതിൽ വെള്ളം ചേർക്കുവാൻ അദ്ദേഹം തയ്യാറായില്ല എന്നത് വസ്തുതയാണ്. അദ്ദേഹം തന്നെ ഇപ്രകാരം പറയുന്നു: "ഈ പുസ്തകത്തിൽ ആരെയും ആക്ഷേപിക്കുവാനും വിമർശിക്കുവാനും ശ്രമിച്ചിട്ടില്ല. പറയേണ്ടത് പലതും പറഞ്ഞിട്ടുമില്ല. എഴുതി വരുമ്പോൾ ചില തൊപ്പികൾ പലർക്കും ചേരുന്നതാവും. അത് തങ്ങളുടേതാണെന്ന് അത്തരക്കാർക്ക് മനസ്സിലാവുകയും ചെയ്യും." ഇത്തരം രചനകൾ പലരെയും ചൊടിപ്പിച്ചപ്പോഴും നിരവധി വിമർശനങ്ങളും അധിക്ഷേപങ്ങളും നേരിടേണ്ടി വന്നപ്പോഴും അതിനെ ഒരു ലഹരിയാക്കി മാറ്റുകയാണ് ഈ പിതാവ് ചെയ്തത്. അത് അദ്ദേഹത്തിന്റെ ഉള്ളിലെ സത്യാന്വേഷണത്തിന്റെ അതിയായ ആഗ്രഹത്തിന്റെ പ്രതിഫലനം തന്നെയാണ്.

ഏർപ്പെടുന്ന കർമ്മത്തിൽ പുലർത്തുന്ന ആത്മാർത്ഥതയാണ് ഈ ഗ്രന്ഥകർത്താവിന്റെ മുഖമുദ്ര. "കർമണ്യേ വാധികാരസ്തേ മാ ഫലേഷു കദാചന" (ഒരുവന് കർമ്മം നിർവഹിക്കുവാനേ അധികാരമുള്ളു, കർമ്മഫലങ്ങളിൽ യാതൊരു അധികാരവുമില്ല). ഈ തത്വത്തിൽ അധിസ്ഥിതമാണ് കെ. വി. മാമ്മൻ എന്ന വ്യക്തിയുടെ പ്രവർത്തനങ്ങൾ. അതുകൊണ്ടു തന്നെയാണ് ഈ പ്രായത്തിലും ചോരാത്ത മനോവീര്യത്തോടും തികഞ്ഞ ആത്മാർത്ഥതയോടും തളരാത്ത ബലത്തോടും തന്റെ കർമ്മം നിർവഹിക്കുവാൻ അദ്ദേഹത്തിന് സാധിക്കുന്നത്. ഒരേ ഒരു പ്രാർത്ഥന മാത്രമേയുള്ളു. തുടർന്നും നിരവധി ഗ്രന്ഥങ്ങൾ "മലങ്കരസഭയെന്ന മഹാബോധിവൃക്ഷത്തണലിൽ" ഇരുന്നു രചിക്കുവാൻ അദ്ദേഹത്തിന് സാധിക്കട്ടെ. അതിന് തമ്പുരാൻ ആരോഗ്യവും ആയുസ്സും നൽകട്ടെ. കെ. വി. മാമ്മന് എല്ലാവിധ ആയുരാരോഗ്യ ഐശ്വര്യങ്ങളും നേരുന്നു. സ്വർഗ്ഗത്തിലെ തമ്പുരാൻ അദ്ദേഹത്തെ അനുഗ്രഹിക്കട്ടെ.

*(കെ. വി. മാമ്മന്റെ ആത്മകഥയ്ക്കെഴുതിയ ആശംസാ സന്ദേശം)*



**കെ. വി. മാമ്മന്റെ ആത്മകഥ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് പ്രകാശനം ചെയ്യുന്നു. കെ. വി. ജോസഫ് റമ്പാൻ, ഫാ. ഡോ. ജേക്കബ് കുര്യൻ എന്നിവർ സമീപം.**

# സഭാചരിത്രത്തിലെ മാമ്മൻ സ്പർശം

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

സഭാചരിത്രകാരനും പത്രപ്രവർത്തകനുമായ കോട്ടയ്ക്കൽ കെ. വി. മാമ്മൻ സഭാചരിത്രം, സഭാപിതാക്കന്മാരുടെ ജീവചരിത്രം എന്നിവ ഉൾപ്പെടെ നൂറോളം പുസ്തകങ്ങൾ എഴുതുകയും എഡിറ്റു ചെയ്തു പ്രസിദ്ധീകരിക്കുകയും ചെയ്തു. കഴിഞ്ഞ 70 വർഷത്തിലധികമായി മലയാള മനോരമയും മലങ്കരസഭയും മറ്റു മാസികകളുമായി ബന്ധപ്പെട്ടു കോട്ടയത്തു താമസിക്കുന്ന അദ്ദേഹം ആധുനിക മലങ്കരസഭാ ചരിത്രത്തിലെ വിവിധ സുപ്രധാന സംഭവങ്ങൾക്കും സമ്മേളനങ്ങൾക്കും സാക്ഷിയാണ്.

പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലം മുതൽ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വരെ ഏഴു കാതോലിക്കാ ബാവാമാരുടെ പ്രവർത്തനങ്ങളിൽ സാക്ഷിയായ (1950–2022) കെ. വി. മാമ്മൻ അക്ഷരലോകത്ത് തുറന്നിട്ടിരിക്കുന്നത് സഭാചരിത്രത്തിന്റെ രാജ വീഥിയാണ്. അതിനാൽ അദ്ദേഹം പറയുന്നു:

"ഞാൻ നേരിട്ടു കണ്ടതും കേട്ടതും റിപ്പോർട്ടു ചെയ്തിട്ടുള്ളതുമായ കാര്യങ്ങൾ അടിസ്ഥാനരഹിതമെന്ന് മറ്റാർക്കും പറയുവാൻ കഴിയില്ല. സഭാ സംബന്ധമായ ചരിത്രപുസ്തകങ്ങൾ സഭയുടെ ആഭിമുഖ്യത്തിൽ നേരിട്ടിറക്കാത്തത് എതിരാളികൾ അവയുടെ അടിസ്ഥാനത്തിൽ പഴുതുകൾ കണ്ടെത്തി സഭാനേതാക്കളെ കോടതി കയറ്റുമെന്ന ഭയംകൊണ്ടാവാം. എന്നാൽ എന്റെ പുസ്തകങ്ങളുടെ ഉള്ളടക്കത്തെ സംബന്ധിച്ചിടത്തോളം ഞാൻ മാത്രമാണ് ഉത്തരവാദി. വളരെ കൃത്യതയോടും ആത്മാർത്ഥതയോടുമാണ് ചരിത്രരേഖകൾ ഉൾപ്പെടുത്തിയിരിക്കുന്നത്. അസത്യ പ്രസ്താവനകൾ ഒന്നുമില്ല എന്നു ഉറക്കെ പറയുവാൻ കഴിയും."

പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ഇടവകാംഗമായ കോട്ടയ്ക്കൽ എം. വർഗീസിന്റെയും മറിയാമ്മയുടെയും നാലാമത്തെ മകനായ കെ. വി. മാമ്മൻ കോളജ് വിദ്യാഭ്യാസത്തിനായാണ് കോട്ടയത്തേക്ക് കുടിയേറിയത്. സി.എം.എസ്. കോളജിൽ നിന്നും ഹിസ്റ്ററി ആൻഡ് എക്കണോമിക്സിൽ ബിരുദം നേടി (1951–53). പഠനകാലത്ത് പത്രപ്രവർത്തനത്തിൽ താൽപര്യം വളർന്നു. ചർച്ച് വീക്കിലിയുമായി ബന്ധപ്പെട്ട അക്കാലം സഭാചരിത്ര രചനകൾക്ക് തുടക്കമിട്ടു.

ബിരുദം നേടിയ അന്നുതന്നെ മലയാള മനോരമ ദിനപത്രത്തിൽ, 1953 ജൂൺ 15–ന് പത്രാധിപ സമിതിയിൽ ജോലി നേടി.

"ഞാൻ 1953 മുതൽ 1990 വരെ മലയാള മനോരമ പ്രതാധിപ സമിതിയിൽ പ്രവർത്തിച്ചു. കെ. സി. മാമ്മൻ മാപ്പിളയുടെ കാലത്ത് മലയാള മനോരമ പത്രാധിപ സമിതിയിൽ പ്രവേശിച്ച് ജീവിച്ചിരിക്കുന്ന ഏക വ്യക്തിയാണ് ഞാൻ. ജേർണലിസം കോഴ്സ് പൂർത്തിയാക്കിയ ആദ്യ വ്യക്തിയും.'

സഭാചരിത്രം, പത്രപ്രവർത്തനം, മലയാള സാഹിത്യം, സംസ്കാരം എന്നിവയിൽ വ്യുൽപ്പത്തി നേടിയ കെ. വി. മാമ്മൻ ആദ്യകാലത്ത് പത്രപ്രവർത്തനത്തോടൊപ്പം മലയാള മനോരമയുടെ ബാലജനസഖ്യം പ്രവർത്തനങ്ങൾക്കും കാർഷിക പംക്തിക്കും നേതൃത്വം നൽകി.

ബാലജനസഖ്യത്തിന്റെ 'ശങ്കരച്ചേട്ടനായി' നിയമിതനായി. തിരുവിതാംകൂർ മുഴുവൻ ബാലജനസഖ്യം സംഘടിപ്പിക്കുക, പ്രസംഗിക്കുക, പത്രത്തിൽ ശങ്കരച്ചേട്ടന്റെ കത്തെഴുതുക ഇവയായിരുന്നു മുഖ്യ ദൗത്യം. കേരള മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും മുൻ പ്രധാനമന്ത്രി മൻമോഹൻസിങ്ങിന്റെ മുഖ്യ ഉപദേശകനായ ടി. കെ. എ. നായരും അക്കാലത്തെ ബാലജനസഖ്യം പ്രവർത്തനത്തിലൂടെ ഉയർന്നുവന്ന പ്രമുഖ വ്യക്തികളിൽ ഉൾപ്പെടുന്നതിൽ കെ. വി. മാമ്മൻ സന്തോഷിക്കുന്നു.

കെ. വി. മാമ്മന്റെ മലയാള മനോരമയിലെ ദീർഘമായ പത്രപ്രവർത്തന ചരിത്രം മലങ്കരസഭയുമായി ബന്ധപ്പെട്ടുള്ളതാണ്. സഭകളുടെ വാർത്തകൾ പരിശോധിക്കുകയും തിരുത്തുകയും ചെയ്യുന്ന മുഖ്യധർമ്മം കെ. വി. മാമ്മനിലാണ് ഭരമേൽപ്പിച്ചിരുന്നത്. സഭാദ്ധ്യക്ഷന്മാരുടെ പേരും സ്ഥാനനാമങ്ങളും മറ്റും കൃത്യമായി അച്ചടിച്ചു വരണമെന്ന് മനോരമയ്ക്ക് നിർബന്ധം ഉണ്ട്.



ക്രൈസ്തവസഭകളുടെ വിവിധ വാർത്തകൾ ശേഖരിക്കുന്നതിനും പ്രധാന സംഭവങ്ങൾ റിപ്പോർട്ടു ചെയ്യുന്നതിനും അദ്ദേഹത്തെ നിയോഗിച്ചിരുന്നു. പ്രത്യേകിച്ച് മലങ്കര ഓർത്തഡോക്സ് സഭാസംബന്ധമായ വാർത്തകളുടെയും ക്രൈസ്തവ സഭകളുടെ റിപ്പോർട്ടുകളുടെയും ഫൈനൽ വാക്കായിരുന്നു കെ. വി. മാമ്മൻ.

മലയാള മനോരമയിൽ 38 വർഷത്തെ സേവനത്തിനു ശേഷം (1953–90) അസിസ്റ്റന്റ് എഡിറ്റർ എന്ന നിലയിൽ വിരമിച്ചു. ചർച്ച് വീക്കിലിയുടെ സഹപത്രാധിപരായിരുന്നു. മലങ്കരസഭാ മാസികയുടെയും ഓർത്തഡോക്സ് യൂത്തിന്റെയും പത്രാധിപ സമിതി അംഗമായി ദീർഘകാലം പ്രവർത്തിച്ചു.

പത്രലോകത്തുനിന്നും വിരമിച്ചെങ്കിലും കഴിഞ്ഞ 32 വർഷം എഴുത്തിന്റെയും പുസ്തക പ്രസിദ്ധീകരണത്തിന്റെയും നിരന്തര തപസ്യയിലാണ് 94–ലേക്കു കടന്ന കെ. വി. മാമ്മൻ.

ചരിത്രത്തിൽ വിസ്മൃതമാകുന്ന അനേക സംഭവങ്ങളേയും വ്യക്തികളേയും അക്ഷരങ്ങളിലൂടെ അനശ്വരനാക്കിയ കെ. വി. മാമ്മൻ എഴുത്തിന്റെ പുതിയ ലോകം സൃഷ്ടിച്ചു. പ്രസിദ്ധീകരണ രംഗത്ത് തനതായ തായ് വഴി പകർന്നു.

എഴുത്തിന്റെയും പുസ്തക പ്രസിദ്ധീകരണത്തിന്റെയും പുതിയ മേഖലകൾ സ്വതസിദ്ധമായ ശൈലിയിൽ കെ. വി. മാമ്മൻ ഒറ്റയ്ക്ക് വെട്ടിത്തുറന്ന അദ്ദേഹത്തിന് ചരിത്രം, ഭാഷ, സാഹിത്യം എന്നിവയിൽ ലഭ്യമായ വ്യുൽപ്പത്തിയാണ് എഴുത്തിനെ പ്രണയിക്കുവാൻ പ്രേരിപ്പിച്ചത്. കോട്ടയം അക്ഷര നഗരിയിൽ 70 വർഷമായി താമസിച്ച് സഭാപ്രവർത്തനങ്ങൾക്ക് നേതൃത്വവും സാക്ഷ്യവും വഹിക്കുന്ന കെ. വി. മാമ്മന്റെ എഴുത്തിലും ജീവിതത്തിലും പ്രതിഫലിക്കുന്നത് മലങ്കരസഭയോടുള്ള വാത്സല്യവും പ്രതിബദ്ധതയുമാണ്. അതിനാലാണ് 94 വയസ്സിന്റെ നിറവിലേക്കുള്ള പ്രയാണത്തിലും മലങ്കരസഭയുടെ വിവിധങ്ങളായ പ്രാമാണിക ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നത്. 2022 നവംബർ 11–ന് 94–ലേക്ക് പ്രവേശിക്കുന്ന കെ. വി. മാമ്മൻ പിന്നിട്ട വഴികൾ തുറന്നു തരുന്നു.

*മലയാള മനോരമയിലെ പത്രപ്രവർത്തന ജീവിതം...?*

മലയാള മനോരമ അഗ്നിപരീക്ഷണങ്ങൾ അതിജീവിച്ചു വളർന്ന സ്ഥാപനമാണ്. മാധ്യമരംഗത്ത് വൻകിട സ്ഥാപനമായി അതു വളർന്നു. വളരെ സന്തോഷത്തോടെയാണ് 38 വർഷം അവിടെ പ്രവർത്തിച്ചത്. മലങ്കര സഭയുടെ പ്രതിസന്ധികളിൽ മലയാള മനോരമ അത്താണിയായി നിലകൊണ്ടിട്ടുള്ള ചരിത്രമാണ് അതിനുള്ളത്. മനോരമ ആദ്യകാലം മുതൽ വളർത്തി എടുത്ത സഭാസ്നേഹം അത്യധികം ശ്രേഷ്ഠമാണ്. അത് ആർക്കും മറക്കുവാൻ കഴിയുകയില്ല. മലങ്കരസഭാചരിത്രത്തിൽ മനോരമ വഹിച്ച പങ്ക് പ്രത്യേകം



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





പഠനാർഹമാണ്. മനോരമയിൽ സഭാവാർത്തകൾ പരിശോധിക്കുവാനും അവതരിപ്പിക്കുവാനും എന്നെ പ്രത്യേകം ചുമതലപ്പെടുത്തിയിരുന്നു. മലയാള മനോരമയിൽ പ്രസിദ്ധീകരിച്ച സഭാവാർത്തകൾ അധികവും എഴുതിയിരിക്കുന്നത് ഞാനാണ്. 1964-ൽ ഔഗേൻ ബാവായെ വാഴിച്ചതിന്റെയും ദിദിമോസ് പ്രഥമൻ ബാവായെ 1966-ൽ കോലഞ്ചേരിയിൽ വച്ചു മേൽപ്പട്ടക്കാരനായി വാഴിച്ചതിന്റെയും റിപ്പോർട്ടുകൾ പ്രത്യേകം ശ്രദ്ധേയമാണ്. കൃത്യവും നിഷ്പക്ഷവുമായ വാർത്തകൾ അവതരിപ്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്.

എന്റെ അനുഭവത്തിൽ മനോരമ സഭയെ വളരെയധികം സഹായിച്ചിട്ടുണ്ട്. വാർത്തകൾ ഭംഗിയായി പങ്കിടാനുള്ള നിർദ്ദേശം ഞാൻ പല പ്രാവശ്യം ഉന്നതവേദികളിൽ അവതരിപ്പിച്ചിട്ടുണ്ട്. സഭകൾ എല്ലാ മാധ്യമങ്ങളെയും ഉൾക്കൊള്ളണം. അവയെ ഫലപ്രദമായി പ്രയോജനപ്പെടുത്തുവാൻ ശ്രദ്ധിക്കണം. എല്ലാ മുഖ്യധാരാ മാധ്യമങ്ങളുമായി ഉറ്റബന്ധം വളർത്തിയെടുക്കണം. നല്ല പബ്ലിക്ക് റിലേഷൻസ് സംവിധാനം രൂപപ്പെടുത്തണം. മാധ്യമത്തിന്റെ ശക്തിയും സ്വാധീനവും പ്രചരണശേഷിയും ശക്തമാണല്ലോ. അവ തിരിച്ചറിയണം.

*സഭാചരിത്ര സംബന്ധമായ പുസ്തക പ്രസിദ്ധീകരണം എങ്ങനെ കാണുന്നു?*

സഭാചരിത്രം, വിജ്ഞാനകോശം, സഭാപിതാക്കന്മാരുടെ ജീവചരിത്രം, യാത്രാവിവരണം, നാടകം തുടങ്ങി വിവിധ മേഖലകളിലായി നൂറോളം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നിവരുടെ ആദ്യ പുസ്തകങ്ങൾ എനിക്ക് പ്രസിദ്ധീകരിക്കുവാൻ സാധിച്ചു.

സുപ്രസിദ്ധ ചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ട് പ്രായാധിക്യം വകവെയ്ക്കാതെ ഗവേഷണ പഠനങ്ങളുടെ പിൻബലത്തോടെ പല വാല്യങ്ങളിലായി സഭാചരിത്രം തയ്യാറാക്കി മലങ്കരസഭയ്ക്ക് സമർപ്പിച്ചു. സഭയിലെ പ്രമുഖർ ആരെങ്കിലും അദ്ദേഹത്തെ വേണ്ടപോലെ ആദരിക്കുകയോ അഭിനന്ദിക്കുകയോ ചെയ്തതായി അറിയില്ല. ഇതുതന്നെയാണ് സാഹിത്യ - സഭാചരിത്ര ഗവേഷകനായ ഡോ. സാമുവൽ ചന്ദനപ്പള്ളിക്ക് ലഭിച്ചതും.

ഞാൻ ഇക്കാര്യം എല്ലാം ചെയ്യുന്നത് സഭയോടുള്ള സ്നേഹം കൊണ്ടാണ്. മാക്കാംകുന്നിലും പുതുപ്പള്ളി നിലയ്ക്കലുമായി സണ്ടേസ്കൂളിൽ ഞാൻ 50 വർഷം പഠിപ്പിച്ചു. സഭയുടെ ചരിത്രവും പിതാക്കന്മാരുടെ ജീവിതവും സണ്ടേസ്കൂൾ വിദ്യാർത്ഥികൾ വേണ്ടത്ര പഠിക്കുന്നില്ല. ആ കുറവ് പരിഹരിക്കപ്പെടുവാൻ എന്റെ പുസ്തകങ്ങൾ പ്രയോജനപ്പെടുമെന്ന് വിശ്വസിക്കുന്നു.






*എഴുത്തിനെ എങ്ങനെ വിലയിരുത്തുന്നു?*

ചരിത്രം, ഐതിഹ്യം, പാരമ്പര്യം എന്നിവ വാമൊഴിയിലും വരമൊഴിയിലും കെട്ടുപിണഞ്ഞു കിടക്കുന്ന ക്യാൻവാസിലാണ് യഥാർത്ഥ ചരിത്രത്തെ കണ്ടെത്തേണ്ടത്. അടിസ്ഥാനരഹിതവും നിരാധാരവുമായ അഭിപ്രായങ്ങൾ സഭാചരിത്രത്തിന് ഏൽപ്പിച്ചിരിക്കുന്ന ക്ഷതങ്ങൾ തുറന്നുകാട്ടി നെല്ലും പതിരും മാറ്റി സഭാചരിത്ര ഗാത്രത്തെ നിർമ്മലമാക്കുന്ന കർത്തവ്യമാണ് ഒരളവിൽ ഞാൻ നിർവ്വഹിച്ചിരിക്കുന്നത്. ഇത് മാതൃസഭയോടുള്ള എന്റെ താൽപ്പര്യംകൊണ്ട് മാത്രമാണ്.

വ്യാപകമായി പരസ്യം നൽകിയിട്ടും ആദായകരമായ പ്രീ പബ്ലിക്കേഷൻ വ്യവസ്ഥ പ്രഖ്യാപിച്ചിട്ടും ആദ്ധ്യാത്മിക സംഘടനാ പ്രവർത്തകരോ, സഭാസ്ഥാനികളോ, വൈദികരോ പുസ്തകം വാങ്ങുന്നതിനോ, വായിക്കുന്നതിനോ, പ്രചരിപ്പിക്കുന്നതിനോ താൽപര്യം കാണിക്കാറില്ല എന്നത് പരമാർത്ഥം.

സഭാ സംബന്ധമായ പ്രസിദ്ധീകരണങ്ങളും പുസ്തകങ്ങളും വിജയിക്കണമെങ്കിൽ പ്രതിഭാസമ്പന്നരായ വ്യക്തികളെ കണ്ടെത്തി അവരുടെ ആത്മാർത്ഥമായ സഹകരണം ലഭ്യമാക്കണം.

*പഴയ തലമുറയെയും പുതിയ തലമുറയെയും എങ്ങനെയാണ് താരതമ്യം ചെയ്യുന്നത്?*

പഴയ തലമുറയ്ക്ക് സഭാസ്നേഹവും ഉത്സാഹവും വളരെയായിരുന്നു, 'എന്റെ സഭ' എന്ന ബോധ്യം ശക്തമായിരുന്നു. പുതിയ യുഗത്തിൽ സഭാചരിത്രം പഠിക്കുവാനോ സഭാവിശ്വാസം മനസ്സിലാക്കുവാനോ പലർക്കും താൽപര്യമില്ല. വ്യക്തിബന്ധം കുറഞ്ഞു. വലിയ ഇടവകകളിൽ ചടങ്ങുകളും നിർമ്മാണ പദ്ധതികളും വർദ്ധിച്ചു. സമയം കുറഞ്ഞു. എല്ലാം സങ്കീർണ്ണമായി. കഴിവുറ്റ നേതാക്കന്മാരും സഭയിൽ കുറയുന്നു. നൈപുണ്യവും കാര്യശേഷിയും ദർശനവും ഉള്ളവരുടെ നിര വളർന്നു വരണം.

*മലങ്കരസഭയുടെ 2030-നെക്കുറിച്ചുള്ള സ്വപ്നം എന്താണ്?*

പ്രതീക്ഷ നഷ്ടപ്പെട്ടിട്ടില്ല. ആർക്കും സഭയെ തകർക്കുവാൻ കഴിയില്ല. വ്യക്തികളിൽ നിസ്സംഗത ശക്തിപ്പെടുകയാണ്. പണംകൊണ്ട് കാര്യമില്ല. ജനങ്ങളെ സഭാബന്ധത്തിൽ ഉറപ്പിക്കുവാൻ കഴിയണം. സഭയുടെ ചരിത്രവും വിശ്വാസവും എല്ലാവരേയും പഠിപ്പിക്കുവാൻ പദ്ധതി ഉണ്ടാകണം. സാമൂഹിക തിന്മകൾക്ക് എതിരെ വ്യാപകമായ ബോധനം വേണം. പ്രത്യേകിച്ച് മദ്യപാനവും ലഹരിയുടെ ഉപയോഗവും ശക്തിപ്പെടുന്നു. സാമൂഹിക മാധ്യമങ്ങളിൽ നടത്തുന്ന സഭാസ്നേഹത്തിന്റെ ആഘോഷവും വിശ്വാസ പ്രഖ്യാപനവുമാണ് വ്യാപകമാകുന്നത്. പ. പിതാക്കന്മാരുടെ ഓർമ്മയും ആഘോഷവും മാത്രമാണ് എല്ലായിടവും. ക്രിയാത്മകവും വികസനാത്മകവുമായ കർമ്മ പദ്ധതികൾ ഒന്നും ഇല്ല. സഭയിൽ ശക്തമായ യുവതല

മുറയും അത്മായ നേതൃത്വവും ഉണ്ടാകണം.

ഇപ്പോൾ ചെറുപ്പക്കാർ അധികവും പ്രവാസികളാണ്. പാശ്ചാത്യ രാജ്യങ്ങളിലേക്ക് വൻ കുടിയേറ്റവും യാത്രയും നടന്നുകൊണ്ടിരിക്കുകയാണ്. നാട്ടിൽ യുവതലമുറയുടെ സാന്നിധ്യവും നേതൃത്വവും കുറയും. വിദേശ കുടിയേറ്റവും അവരുടെ പ്രവർത്തനങ്ങളും ശ്രദ്ധിക്കുവാൻ സംവിധാനം വേണം.

സഭയിൽ ഇനി അനാഥാലയങ്ങൾ ആവശ്യമില്ല. പലതും പ്രവർത്തനങ്ങൾ നിർത്തി. നിയമ വ്യവസ്ഥിതികളും വിദേശ പണമിടപാടുകളും നിയന്ത്രിക്കപ്പെടുന്നു. എന്നാലും വാർദ്ധക്യത്തിലുള്ളവരേയും അനാഥരേയും സംരക്ഷിക്കുവാൻ പദ്ധതികൾ ഉണ്ടാകണം. പട്ടിണിയും പട്ടിണി മരണവും ഉണ്ടാകരുത്. അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ആഢംഭരങ്ങളും ഒഴിവാക്കണം.

സഭയിൽ എല്ലാവർക്കും വീട് ഉണ്ടായിരിക്കണം. രോഗികളേയും നിരാലംബരേയും സംരക്ഷിക്കണം. മിഷൻ ബോർഡ് സഭയുടെ ശക്തികേന്ദ്രമാണ്. കൂടുതൽ പുതിയ പദ്ധതികൾ ആസൂത്രണം ചെയ്യണം. അതിൽ കൂടുതൽ പ്രവർത്തകർ ഉണ്ടാകണം.

*പ്രത്യേകം ശ്രദ്ധിക്കേണ്ട മേഖലകൾ എന്തെല്ലാം?*

സണ്ടേസ്കൂൾ സിലബസ് കാലോചിതമായി പരിഷ്ക്കരിക്കണം. ആധുനിക പ്രശ്നങ്ങളും അവയ്ക്കുള്ള പരിഹാരങ്ങളും കുട്ടികളെ പഠിപ്പിക്കണം. വെടിക്കെട്ട്, വാഹനഘോഷയാത്ര, പത്രസപ്ലിമെന്റുകൾ, പെരുന്നാളുകളിലെ ആർഭാടം, സ്വർണ്ണാഭരണഭ്രമം, വൻ സൗധങ്ങൾ എന്നിവ നിയന്ത്രിക്കണം. പെരുന്നാളുകളോട് അനുബന്ധിച്ചുള്ള നാല് പേജ് വർണ്ണ കളർ സപ്ലിമെന്റുകൾ പലതിന്റെയും ഉള്ളടക്കവും ഭാഷയും വികൃതമാണ്. ഇവ നിയന്ത്രിക്കപ്പെടണം.

സഭാജീവിതം ലളിതവും വിശുദ്ധവുമാകണം. സാമൂഹിക പ്രതിബദ്ധതയും നീതിബോധവും വളർത്തണം. കുടുംബ സമാധാനവും അച്ചടക്കവും എല്ലായിടത്തും പരിരക്ഷിക്കപ്പെടണം.

*ജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ...?*

വലിയ കാര്യങ്ങൾ ഒന്നും നേടിയിട്ടില്ല. എങ്കിലും എന്റെ കഴിവിലുപരി ദൈവം നടത്തി. ഒരു ചെറിയ ഉറവ ഒരു നദിയായി തീർന്ന അനുഭവം. നിരാശയില്ല, എഴുത്തും വായനയും തുടരണമെന്നാഗ്രഹിക്കുന്നു. ദൈവനടത്തിപ്പിൽ പ്രണമിക്കുന്നു.

കെ. വി. മാമ്മന്റെ രചനാശൈലി വെളിപ്പെടുന്ന അനേക രചനകൾ ഉണ്ട്.

'മലങ്കരയിലെ കാതോലിക്കാമാർ' എന്ന ഗ്രന്ഥം മലങ്കര ഓർത്തഡോക്സ് സഭയുടെ ആധുനിക കാലഘട്ടത്തിന്റെ ചരിത്രമാണ് (1912–2017). കാതോലിക്കേറ്റ് സ്ഥാപനം മുതൽ 2017 വരെയുള്ള കാതോലിക്കാമാരുടെ ജീവിതവും ദർശനവും സംഭാവനകളും ഒരു പത്രപ്രവർത്തകന്റെ കാഴ്ചപ്പാടിൽ അവതരിപ്പിക്കുന്നു. ഇതിൽ ആത്യന്തികമായി പ്രകാശം പരത്തുന്നത് മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു നൂറ്റാണ്ടിന്റെ പൈതൃകവും ദർശനവുമാണ്.






മലങ്കരസഭയിലെ പ്രധാന മേലദ്ധ്യക്ഷന്മാരായ പരിശുദ്ധ കാതോലിക്കാ ബാവാമാരുടെ ജീവിതവും ദൗത്യവും ചരിത്രപശ്ചാത്തലത്തിൽ അവതരിപ്പിക്കുന്ന ഈ പ്രൗഢ ഗ്രന്ഥം മലങ്കരസഭാ ചരിത്രത്തിന്റെ നേർക്കാഴ്ചയാണ്.

കെ. വി. മാമ്മൻ കോട്ടയ്ക്കലിന്റെ മലങ്കരയിലെ കാതോലിക്കാമാർ എന്ന ഗ്രന്ഥം മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രവും കാതോലിക്കാ സിംഹാസനത്തിന്റെ മാഹാത്മ്യവും അതിൽ ആരൂഢരായ കാതോലിക്കാ ബാവാമാരുടെ ജീവിതവും സാക്ഷ്യവും വിളംബരം ചെയ്യുന്നു. മലങ്കരസഭയിലെ കാതോലിക്കാമാരെപ്പറ്റി നിരവധി ഗ്രന്ഥങ്ങൾ ഉണ്ടെങ്കിലും ഒരു നൂറ്റാണ്ടിന്റെ സഭാചരിത്രവും പിതൃവിജ്ഞാനീയവുമാണ് ഒറ്റ വാല്യത്തിലായി അവതരിപ്പിക്കുന്നത്. നിരന്തരമായ വായനയും അന്വേഷണ തപസ്യയും ജീവിതവ്രതമാക്കിയ കെ. വി. മാമ്മൻ കോട്ടയ്ക്കൽ സ്വതസിദ്ധമായ ശൈലിയിൽ ദീർഘമായ അനുഭവജ്ഞാനത്തിന്റെ പശ്ചാത്തലത്തിൽ മാർത്തോമ്മൻ പൈതൃകത്തിലെ പരിശുദ്ധ കാതോലിക്കാമാരുടെ യഥാർത്ഥ ചിത്രം അവതരിപ്പിക്കുന്നു. ചരിത്ര കാഴ്ചപ്പാടിലും വിശകലനത്തിലും വിമർശനമുഖം ചില സന്ദർഭങ്ങളിൽ ശക്തിപ്പെട്ടിട്ടുണ്ട്. മലങ്കരസഭയുടെ സമഗ്ര വികസനം സ്വപ്നം കണ്ടാണ് വാദമുഖം അവതരിപ്പിക്കുന്നത്. മലങ്കരസഭയിലെ കാതോലിക്കാമാർ എന്ന ജീവചരിത്ര പ്രധാനമായ ഈ സഭാചരിത്രം 1998–ൽ പ്രസിദ്ധീകരിച്ചിരുന്നു. അതിന്റെ പരിഷ്കരിച്ച പതിപ്പാണ് രണ്ട് പതിറ്റാണ്ടുകൾക്കുശേഷം പ്രകാശനം ചെയ്തത്. മാർത്തോമ്മൻ പൈതൃകത്തിൽ ആരൂഢരായ പരിശുദ്ധ കാതോലിക്കാ ബാവാമാരുടെ ജീവിതവും സാക്ഷ്യവും സംഭാവനയും അക്ഷരങ്ങളിലൂടെ ഇതിൽ അനശ്വരമാകുന്നു.

'പോരടിച്ച് തകർന്ന പേരില്ലാ സഭാ ഗ്രൂപ്പ്' എന്ന കെ. വി. മാമ്മൻ കോട്ടയ്ക്കലിന്റെ ഗ്രന്ഥം മുഖ്യമായും മലങ്കരസഭാ കേസുകൾക്ക് പ്രധാന കക്ഷിയായ വിഘടിത വിഭാഗത്തിന്റെ പ്രവർത്തനങ്ങളുടെ നേർകാഴ്ചയാണ്. സുപ്രീംകോടതിയുടെ 2017–ലെ വിധി പ്രഖ്യാപനത്തിനുശേഷം ഉണ്ടായ രാഷ്ട്രീയവും സഭാപരവും ഭരണപരവുമായ ജീർണ്ണതകളും തകർച്ചയും അതികഠിനമായ ഭാഷയിൽ അവതരിപ്പിക്കുന്നു. ഒരു പുരുഷായുസ്സ് മുഴുവൻ മലങ്കരസഭയിൽ ഒരിക്കൽ സമാധാനവും ഐക്യവും ഉണ്ടാകും എന്ന് പ്രതീക്ഷിച്ച് കാത്തിരുന്ന സഭാചരിത്രാന്വേഷിയുടെ ആത്മനൊമ്പരത്തിന്റെ ഹൃദയസ്പന്ദനമാണ് ഇതിലെ വരികൾ. അതിനാലാണ് ചില ഭാഗങ്ങളിൽ മുഖം നോക്കാതെയുള്ള വിമർശനങ്ങളും വിശകലനങ്ങളും ഭാഷയുടെ ആവരണമില്ലാതെ അവതരിപ്പിച്ചിരിക്കുന്നത്. വിഘടിത വിഭാഗം 1934–ലെ ഭരണഘടനയും 2017–ലെ സുപ്രീംകോടതി വിധിയും ഉൾക്കൊണ്ട് മലങ്കരസഭയിൽ ശാശ്വത സമാധാനത്തിന് ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്നാണ് 94 വയസ്സെത്തിയ കെ. വി. മാമ്മൻ കോട്ടയ്ക്കലിന്റെ നിർദ്ദേശം.

കെ. വി. മാമ്മൻ കോട്ടയ്ക്കൽ അവതരിപ്പിക്കുന്ന 'പോരടിച്ചു തകർന്ന പേരില്ലാ സഭാ ഗ്രൂപ്പ്' എന്ന ഗ്രന്ഥം ഏവരിലും ആത്മനൊമ്പരവും പശ്ചാത്താപവും സൃഷ്ടിക്കുവാൻ പര്യാപ്തമാണ്. ഇതിൽ അവതരിപ്പിച്ചിരിക്കുന്ന വിമർശനമുഖങ്ങൾ ഗുണപരമായി സ്വീകരിച്ച് 'വ്യവഹാരരഹിതമായ സഭയെ' വിഭാവനം ചെയ്യുവാൻ കഴിയണം.

കോട്ടയം മാങ്ങാനം മന്ദിരം ആശുപ്രതിക്ക് സമീപം വിശ്രമജീവിതം നയിക്കുന്ന കെ. വി. മാമ്മൻ അക്ഷരവെളിച്ചം പകരുന്ന കർമ്മയോഗിയാണ്.

**ഉപസംഹാരം**

കെ. വി. മാമ്മൻ സഭാചരിത്രത്തിൽ അവതരിപ്പിച്ച രചനകളെ കുറിച്ചുള്ള

പഠനവും ഗവേഷണവും അനിവാര്യമാണ്. പുതു തലമുറയ്ക്ക് ചരിത്രസാക്ഷ്യം പകരുന്ന അക്ഷരഖനിയാണ് കോട്ടയം മാങ്ങാനം കോട്ടയ്ക്കൽ പബ്ലിക്കേഷൻസ്. പത്തനംതിട്ടയിൽ നിന്നും കോട്ടയത്ത് കുടിയേറിയ കെ. വി. മാമ്മൻ സ്വന്തമായി പുസ്തകം എഴുതിയും എഡിറ്റു ചെയ്തും പ്രസിദ്ധീകരിച്ചും ജീവിതയാത്രയിൽ സഭയും ചരിത്രവും അനശ്വരമാക്കി. സഭാസ്പന്ദനങ്ങൾ അക്ഷരത്തിൽ പകർന്നു. ഒരു നൂറ്റാണ്ടിന്റെ ചരിത്ര സാക്ഷ്യ നിറവിലേക്ക് അതിവേഗം സഞ്ചരിക്കുന്ന കെ. വി. മാമ്മന്റെ ജീവിതയാനം അക്ഷരങ്ങളിലൂടെയുള്ള സുവിശേഷ ദൗത്യനിർവ്വഹണമാണ്. പുതിയ പുസ്തകങ്ങൾക്കായി ഇപ്പോഴും താളുകൾ മറിച്ചുകൊണ്ടിരിക്കുന്ന കെ. വി. മാമ്മൻ സാറിന്റെ പുസ്തകത്താളുകളിലെ അക്ഷര വെളിച്ചത്തിൽ വെളിപ്പെടുന്നത് സഭാചരിത്രത്തിന്റെ മാമ്മൻ സ്പർശമാണ്. അത് സഭയേയും പിതാക്കന്മാരേയും അടുത്തറിഞ്ഞ പൈതൃക വാത്സല്യത്തിന്റെ പ്രകാശമാണ്.





## ഡോ. ഗീവർഗീസ് മാർ യൂലിയോസ് 24-ന് ചുമതലയേൽക്കും



കുന്നംകുളം: കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്തായായി ഡോ. ഗീവർഗീസ് മാർ യൂലിയോസ് 24-ന് ചുമതലയേൽക്കും. സഭയുടെ അഹമ്മദാബാദ് ഭദ്രാസന ഇടയനും കുന്നംകുളം ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തായുമായിരുന്നു. കാലം ചെയ്ത പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പിൻഗാമിയായാണു ഗീവർഗീസ് മാർ യൂലിയോസ് ജന്മനാട്ടിൽ സഭയുടെ മെത്രാപ്പോലീത്തായാകുന്നത്.

18-ന് ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിങ് കമ്മിറ്റിയുടെയും എപ്പിസ്കോപ്പൽ സുന്നഹദോസിന്റെയും ശുപാർശയിലാണ് നിയമനം. പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായാണ് ഇതു സംബന്ധിച്ച കൽപന കഴിഞ്ഞ ദിവസം പുറപ്പെടുവിച്ചത്.

കുന്നംകുളം തെക്കേ അങ്ങാടി സെന്റ് മത്ഥ്യാസ് ഇടവകയിൽ പി. വി. പാവുവിന്റെയും കണ്ണനായ്ക്കൽ അന്നയുടെയും മകനാണ് ഗീവർഗീസ് മാർ യൂലിയോസ്. 1967 മേയ് 17-നാണ് ജനനം. ജർമനിയിലെ ഫ്രഡറിക് - അലക്സാണ്ടർ യൂണിവേഴ്സിറ്റി ഓഫ് എർലാംഗനിൽ നിന്നും ഗവേഷണ ബിരുദം. യൂണിവേഴ്സിറ്റി ഓഫ് ചിക്കാഗോയിൽ നിന്ന് പോസ്റ്റ് ഡോക്ടറൽ ഫെലോഷിപ്പ്. വിദേശ സർവകലാശാലകളിൽ നിന്ന് സംസ്കൃതം, ഗ്രീക്ക്, ജർമൻ, ഹീബ്രു, ലാറ്റിൻ ഭാഷകളിൽ ഡിപ്ലോമ. 2019-ൽ രാജസ്ഥാനിലെ അബു റോഡിൽ പരിശുദ്ധ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ സ്മരണാർഥം ആശ്രമം സ്ഥാപിച്ചു. സഭയുടെ യുവജന വിഭാഗം അധ്യക്ഷനാണ്.



**സ്തേഫാനോസ് മാർ തേവോദോസിയോസിന്റെ 15-ാം ഓർമ്മപ്പെരുന്നാൾ മാതൃ ഇടവകയായ സ്ലീബാ പള്ളിയിൽ സമുചിതമായി ആചരിച്ചു. വി. മൂന്നിന്മേൽ കുർബാനയ്ക്കു തോമസ് പോൾ റമ്പാൻ മുഖ്യകാർമ്മികത്വം വഹിച്ചു.**




**ഗീവർഗീസ് മാർ പീലക്സിനോസ് മദ്രാസ് ഭദ്രാസനത്തിന്റെ പുതിയ അധ്യക്ഷനായി ചുമതലയേറ്റ ശേഷം ഭദ്രാസന ഭാരവാഹികളോടൊപ്പം.**

## മദ്രാസ് ഭദ്രാസനാധ്യക്ഷനായി മാർ പീലക്സിനോസ് ചുമതലയേറ്റു

ചെന്നൈ: ഓർത്തഡോക്സ് സഭ മദ്രാസ് ഭദ്രാസനാധ്യക്ഷനായി ഗീവർഗീസ് മാർ പീലക്സിനോന് ചുമതലയേറ്റു. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് കോട്ടയം ഭദ്രാസനാധ്യക്ഷനായി നിയമിക്കപ്പെട്ടതിനെത്തുടർന്നാണ് മാർ പീലക്സിനോസിന് മദ്രാസ് ഭദ്രാസനത്തിന്റെ ചുമതല നൽകിയത്. മദ്രാസ് സ്വതന്ത്ര ഭദ്രാസനമായതിന് ശേഷമുള്ള നാലാമത്തെ അധ്യക്ഷനാണ് മാർ പീലക്സിനോസ്. വ്യാഴാഴ്ച രാവിലെ ചെന്നൈയിൽ എത്തിയ മെത്രാപ്പോലീത്തായെ വിമാനത്താവളത്തിൽ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ഐസക്, ഫാ. ജിജി മാത്യു വാകത്താനം, ഫാ. സജു ഉണ്ണൂണ്ണി, ഫാ. പ്രദീപ് പൊന്നച്ചൻ, ഫാ. ഷിനു കെ. തോമസ്, ഫാ. മനു, ജോസഫ് രഞ്ജി എന്നിവരുടെ നേതൃത്വത്തിൽ സ്വീകരിച്ചു. തുടർന്ന് മേത്താ നഗർ അരമനയിലെത്തി ചുമതലയേറ്റു. വൈകിട്ട് ബ്രോഡ്‌വേ കത്തിഡ്രലിൽ നടന്ന സന്ധ്യാ നമസ്ക്കാരത്തിന് നേതൃത്വം നൽകി. ഭദ്രാസനത്തിലെ വൈദികരുടെ യോഗത്തിൽ പങ്കെടുത്തു.

ആട്ടുപുഴ മാളേത്ത് പരേതനായ എം. ജി. ജോർജിൻെറയും അക്കമ്മയുടെയും മകനായ മാർ പീലക്സിനോസ് മേൽപ്പട്ടസ്ഥാനത്ത് എത്തുന്നതിനു മുമ്പ് ചെന്നൈയിലും ഓസ്ട്രേലിയയിലും വിവിധ ഇടവകകളിൽ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. മദ്രാസ് മെഡിക്കൽ മിഷൻ ചാപ്പ്ലെയ്നുമായിരുന്നു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# "അസാദ്ധ്യമായതിനെ സാധ്യമാക്കുന്ന ദൈവം"

## സഖറിയായോടുള്ള അറിയിപ്പിന്റെ ഞായർ (വി. ലൂക്കോ. 1:1-25)

**ഫിലിപ്പോസ് റമ്പാൻ**

(ജ്യോതിസ് ആശ്രമം, അബു റോഡ്)

സഭയുടെ ആരാധന വർഷത്തിലെ ആദ്യത്തെ രണ്ടു ഞായറാഴ്ചകൾ ഒന്ന് സഭയുടെ ശുദ്ധീകരണത്തിന്റെയും മറ്റൊന്ന് സഭയുടെ സമർപ്പണത്തിന്റെയും ദിനങ്ങളായി സഭ ആഘോഷിക്കുന്നു. അതിനുശേഷം വരുന്ന മൂന്നാമത്തെ ഞായറാഴ്ച കർത്താവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ പിതാവായ സഖര്യാ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ചയായി സഭ ആചരിക്കുന്നു. ഒരു മാതൃകാ ദമ്പതികളായി എന്നും നമുക്ക് എടുത്തു കാണിക്കാൻ പറ്റുന്നവരാണ് സഖര്യാവും അദ്ദേഹത്തിന്റെ ഭാര്യ ഏലിസബെത്തും. "ഇരുവരും ദൈവസന്നിധിയിൽ നീതിയുള്ളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുന്നവരും ആയിരുന്നു." (ലൂക്കോ. 1:6) നീതിയുള്ളവരും കുറ്റമില്ലാത്തവരും എന്നുള്ള വിശേഷണമാണ് ഈ ദമ്പതികൾക്ക് കൊടുത്തിരിക്കുന്നത്. വളരെയധികം പരീക്ഷണങ്ങളിലൂടെയും, താഴ്ചകളിലൂടെയും, വേദനകളിലൂടെയും കടന്നുപോയ ഒരു കുടുംബം. സഖറിയായും ഏലിസബേത്തും വൃദ്ധരായിരുന്നു. അവർക്ക് മക്കളുണ്ടായിരുന്നില്ല. "ഏലിസബേത്ത് മച്ചിയാകകൊണ്ട് അവൾക്ക് സന്തതി ഇല്ലാഞ്ഞു. ഇരുവരും വയസ്സുചെന്നവരായിരുന്നു. (ലൂക്കോ. 1:7). വന്ധ്യയായ ഏലിസബേത്തിന് ഇനിയും മക്കൾ ജനിക്കുക എന്നത് അസാദ്ധ്യമായ കാര്യമാണ്. പഴയനിയമത്തിലെ സാറാ (ഉൽപ്പ. 16:1), റെബേക്കാ (ഉൽപ്പ. 25:21), റാഹേൽ (ഉൽപ്പ. 30:1), ശിംശോന്റെ മാതാവ് (ന്യായാ. 13:2) എന്നിവരെപ്പോലെയും പോരെങ്കിൽ പ്രായം കഴിഞ്ഞവളും ആയിരുന്നു ഏലിസബേത്ത്. എന്നാൽ ഇവരുടെ ജീവിതം പരിശോധിക്കുമ്പോൾ അസാദ്ധ്യമായതിനെ സാദ്ധ്യമാക്കിത്തീർത്ത ദൈവത്തിന്റെ പ്രവർത്തനത്തെ ആണ് നമുക്ക് കാണാൻ കഴിയുന്നത്. ഈ ആഴ്ചയിലെ ഏവൻഗേലിയോൻ ഭാഗത്തും ഇതു തന്നെയാണ് പ്രധാന ചിന്താവിഷയം (ലൂക്കോ. 1:1-25).

### 1. ദൈവിക ശുശ്രൂഷയിൽ തളരാതെ, പ്രതീക്ഷയോടെ

കർത്താവിന്റെ മുന്നോടിയായി കടന്നുവന്ന യോഹന്നാൻ സ്നാപകന്റെ ജനനത്തെക്കുറിച്ച് പിതാവായ സഖറിയാവിന് വെളിപാട് ലഭിക്കുന്നു. പൗരോഹിത്യമുറ അനുസരിച്ച് ദേവാലയത്തിൽ യാഗമർപ്പിക്കാനായി പ്രവേശിച്ചപ്പോൾ ആണ് ഇതു സംഭവിക്കുന്നത്. മോശയുടെ സഹോദരനായ അഹറോന്റെ പിൻതുടർച്ചക്കാരാണ് യിസ്രായേലിലെ പുരോഹിതന്മാർ. ഇവരെ 24 ഗണങ്ങളായി തിരിച്ചിരിക്കുന്നു. അതിൽ എട്ടാമത്തെ ഗണത്തിൽപെട്ട പുരോഹിതനായ അബിയായുടെ വംശത്തിൽപെട്ടവനാണ് സഖറിയാ പുരോഹിതൻ. (1 ദിന. 24:1-10) ഓരോ ഗണത്തിൽപ്പെട്ടവർക്കും നറുക്കെടുപ്പിലൂടെയാണ് ദേവാലയ ശുശ്രൂഷയ്ക്ക് അവസരം ലഭിക്കുന്നത്. അങ്ങനെ നറുക്കെടുപ്പിലൂടെ ശുശ്രൂഷ ചെയ്യുവാൻ സഖര്യാവിനു അവസരം ലഭിക്കുന്നു.

ഇത് ഒരു പുരോഹിതന്റെ ആയുഷ്ക്കാലത്ത് ഒരിക്കൽ മാത്രം കിട്ടുന്ന സൗഭാഗ്യമാണ്. അതിനാൽ വളരെ ഒരുക്കത്തോടും, വിശുദ്ധിയോടും, പ്രാർത്ഥനയോടും കൂടി വിശുദ്ധ സ്ഥലത്തേക്ക് പ്രവേശിച്ച് ധൂപം അർപ്പിക്കുന്നു. അപ്പോൾ ഗബ്രിയേൽ മാലാഖ പ്രത്യക്ഷപ്പെട്ട് യോഹന്നാൻ സ്നാപകന്റെ ജനനത്തെക്കുറിച്ച് സഖറിയായെ അറിയിക്കുന്നു. എന്നാൽ സഖറിയായ്ക്ക് അതു വിശ്വസിക്കാനായില്ല. ഇതുപോലെ പഴയനിയമകാലത്തും യിശ്മായേൽ (ഉൽപ്പ. 16:11-12), യിസ്ഹാക്ക് (ഉൽപ്പ. 17:19), ശലോമോൻ (1 ദിന. 22:9-10) എന്നിവർ ജനിക്കുമെന്ന് അറിയിക്കുന്ന കഥകൾ പഴയനിയമത്തിൽ ഉണ്ട്. സഖറിയായും ഏലസബേത്തും പ്രായം ചെന്നവരായിരുന്നു. മക്കളുണ്ടാകാൻ ഇനി ഒട്ടും സാദ്ധ്യതയില്ല. സന്താനമില്ലായ്മ ദൈവശാപമെന്ന് യഹൂദർ കരുതിപ്പോന്നു. മക്കളില്ലായ്മ യഹൂദർക്കിടയിൽ വലിയ അപമാനമായിരുന്നു. മക്കളില്ലാത്ത ദമ്പതികളെ പ്രത്യേകിച്ച് സ്ത്രീകളെ ദൈവം ശപിച്ചവരെന്ന് സമൂഹം നിന്ദിച്ചു. എന്നിട്ടും സഖറിയാ-ഏലസബേത്ത് ദമ്പതികൾ ദൈവശുശ്രൂഷയിൽ തളരാതെ, ഒരു കുറവും ഉണ്ടാകാതെ നോക്കി.

നമ്മുടെയും വ്യക്തിജീവിതത്തിൽ പലതരത്തിൽ ഉള്ള വേദനകളും പ്രയാസങ്ങളും വന്നേക്കാം എന്നിരുന്നാലും അവയെ ഒക്കെ തൃണവൽക്കരിച്ച് ദൈവീക ശുശ്രൂഷയിൽ മുന്നേറുവാൻ നമുക്ക് സാധിക്കണം. എന്നാൽ പലപ്പോഴും ചെറിയ പരീക്ഷണങ്ങൾ ജീവിതത്തിൽ ഉണ്ടാകുമ്പോൾ പിന്നിലേക്ക് മാറിനിൽക്കുന്ന പ്രവണത പലപ്പോഴും ഉണ്ടാകാറുണ്ട്. വി. യാക്കോബ് ശ്ലീഹാ ഇപ്രകാരം നമ്മെ ഓർപ്പിക്കുന്നു. "പരീക്ഷ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ. അവൻ കൊള്ളാകുന്നവനായി തെളിഞ്ഞശേഷം കർത്താവ് തന്നെ സ്നേഹിക്കുന്നവർക്ക് വാഗ്ദത്തം ചെയ്ത ജീവകിരീടം പ്രാപിക്കും." എല്ലാറ്റിന്റെയും അവസാനം ഒരു നന്മ ഉണ്ട് എന്ന് നാം മറക്കരുത്. അതിനാൽ പ്രതീക്ഷയോടെ തളരാതെ ക്രിസ്തുവിന്റെ വേല ചെയ്യുവാൻ നമുക്ക് കഴിയണം. "നിങ്ങളോ സഹോദരന്മാരെ നന്മ ചെയ്യുന്നതിൽ തളർന്നു പോകരുത് (2 തെസ്സ. 3:12).

### 2. ദൈവിക വെളിപാടുകളുടെ വ്യാഖ്യാതാവ് സംശയാലുവായി

ബൈബിളിൽ എല്ലായിടത്തും ദൈവിക പ്രത്യക്ഷപ്പെടലിന് മനുഷ്യന്റെ സ്വാഭാവികമായ ആദ്യപ്രതികരണം ഭയപ്പെടുകയും, അസ്വസ്ഥനാവുകയുമാണ്. ഇതു തന്നെയാണ് സഖര്യാവിലും സംഭവിക്കുന്നത്. മാലാഖ ധൈര്യപ്പെടുത്തി. ഭയപ്പെടേണ്ട. ഇത് ദൈവത്തെ അഭിമുഖീകരിക്കുമ്പോൾ ഭയപ്പെടുകയോ, അസ്വസ്ഥനാവുകയോ ചെയ്യുന്ന എല്ലാവർക്കും ദൈവം നൽകുന്ന ആശ്വാസ ദൂതാണ്. സഖര്യാവ് അവിശ്വസിക്കുകയും ചെയ്യുന്നു. പുരോഹിതനായ സഖര്യാ അവിശ്വസിച്ചത് പുരോഹിതന്മാരുൾപ്പെട്ട യഹൂദ നേതൃത്വം യേശുവിൽ ദൈവം വാഗ്ദാനം പൂർത്തിയാക്കിയത് വിശ്വസിക്കാതിരുന്നത് സൂചിപ്പിക്കുന്നു. അബ്രഹാം അവിശ്വസിച്ചത് അനുസ്മരിക്കുന്നു. "അപ്പോൾ അബ്രഹാം കവിണ്ണുവീണു ചിരിച്ചു നൂറു വയസ്സുള്ളവനു മകൻ ജനിക്കുമോ? 90 വയസ്സുള്ള സാറാ പ്രസവിക്കുമോ?" (ഉൽപ്പ. 17:17).

ഈ ദിനങ്ങളിലെ വേദവായനകളും, പ്രൊമിയോൻ-സെദെറാകളും വ്യക്തമായി നമ്മെ പഠിപ്പിക്കുന്നത്, "അനാദിയിൽ സ്വർഗ്ഗീയ പിതാവിൽ നിന്നും ജനിച്ച അനാദ്യന്ത സ്വയംഭുവും യഥാർത്ഥ പുത്രനും വചനവുമായ ദൈവമേ, ദർശകരും, ദീർഘദർശിമാരും, പിതാക്കന്മാരും, നീതിമാന്മാരും, പുരോഹിതന്മാരും, പുണ്യവാന്മാരും നിന്നെപ്പറ്റി മുന്നറിയിച്ചു. വിവിധ ദൃഷ്ടാന്തങ്ങളാൽ നിന്നെ അവർ കാണിച്ച ഉപമകളാലും, സാദൃശ്യങ്ങളാലും നിന്നെ വേളിപ്പെടുത്തി. തന്റെ ഇഷ്ടന്മാർക്ക് സകലവും ചെയ്തുകൊടുപ്പാൻ സ്നേഹസ്വരൂപനായ തനിക്ക് എളുപ്പമാകുന്നു. എന്തെന്നാൽ സകലവും തിരുവിഷ്ടത്തിന് പ്രയാസമാണ്. നവ്യഭൂമിയിൽ നിന്നുള്ള ആദാം, അവന്റെ വാരിയെല്ലിൽ നിന്നുള്ള ഹവ്വാ, മരപെട്ടകത്തിൽ നിന്നിറങ്ങിയ കുടുംബം, മോശയുടെ വടി കൊണ്ടുണ്ടായ സർപ്പം, അഹറോന്റെ വടി കായിച്ച ഫലം, തീപ്പാറയിൽ നിന്നൊഴുകിയ വെള്ളം തുടങ്ങിയ ചില ഉദാഹരണങ്ങൾ മാത്രം. ഈ വസ്തുതകൾ ഒക്കെ വ്യക്തമായി അറിയാവുന്ന വ്യക്തിയായിരുന്നു സഖറിയാവ്. ഈ സഖറിയാവിനോടാണ് ഗബ്രിയേൽ മാലാഖ അറിയിക്കുന്നത് 'നിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമായി, നിന്റെ ഭാര്യ ഏലിസബേത്ത് നിനക്ക് ഒരു മകനെ പ്രസവിക്കും അവനു യോഹന്നാൻ എന്നു പേരിടണം. അവൻ കർത്താവിന്റെ സന്നിധിയിൽ വലിയവനാകും. ഒരുക്കമുള്ള ഒരു ജനത്തെ കർത്താവിനുവേണ്ടി ഒരുക്കുവാൻ അവനു മുമ്പായി ഏലിയാവിന്റെ ആത്മാവോടും ശക്തിയോടും നടക്കും." എന്നാൽ ഈ അറിയിപ്പ് സഖറിയാവിന് വിശ്വസിക്കുവാൻ സാധിക്കുന്നില്ല.

ഞാൻ വൃദ്ധനും എന്റെ ഭാര്യ വയസു ചെന്നവളുമല്ലോ. ഇത് എങ്ങനെ ഞാൻ മനസ്സിലാക്കും എന്ന് സഖറിയാവ് ഗബ്രിയേൽ മാലാഖയോടു ചോദിക്കുന്നു.

സഖറിയാവ് അവിശ്വസിച്ചത് ആ ദമ്പതികളുടെ കാര്യത്തിൽ സ്വാഭാവിക മാണെങ്കിലും അവിശ്വസിച്ചതിന് ദൈവം അവനെ ശിക്ഷിച്ചു. കാരണം സെഖര്യാവ് ദൈവത്തിന്റെ പുരോഹിതനാണ്. അവനാണ് ദേവിക വെളിപാടുകളെ ജനത്തിനു വ്യാഖ്യാനിച്ചു കൊടുക്കേണ്ടത്. അതിനാൽ ശിക്ഷ ഒരു അടയാളമായിട്ട് അവനു കൊടുക്കുന്നു. ദൂതൻ പറഞ്ഞത് പൂർത്തിയാകുംവരെ നീ ഊമനായിരിക്കും. ദൈവം ദൂതൻവഴി നൽകിയ വാഗ്ദാനം നിവൃത്തിയാകും എന്നതിന്റെ അടയാളം. ദൈവത്തിന്റെ വാക്ക് നിറവേറിയതിന്റെ ആരംഭമായി. സഖര്യാവിൽ നിന്ന് ഏലിസബേത്ത് ഗർഭിണിയായി. അത് മക്കളില്ലാതിരുന്നതിനാൽ അപമാനിതയായിരുന്ന ഏലിസബേത്തിന്റെ അപമാനം നീക്കിക്കളയാൻ കർത്താവ് കരുണ ചെയ്തതാണെന്ന് തിരിച്ചറിഞ്ഞ് അവൾ കർത്താവിനു നന്ദിയർപ്പിച്ചു. കാരണം അവർ രണ്ടുപേരും ദൈവത്തിന്റെ മുമ്പിൽ നീതിയുള്ളവരും കർത്താവിന്റെ കല്പനകളിൽ കുറ്റമില്ലാത്തവരായി നടക്കുന്നവരും ആയിരുന്നു.

ഈ ദമ്പതികളുടെ ജീവിതത്തിൽ അവർ വർഷങ്ങളായി അനുഭവിച്ച വേദനയുടെയും നിന്ദയുടെയും പരിഹാസത്തിന്റെയും നാളുകൾ മാറി സന്തോഷത്തിന്റെയും സമാധാനത്തിന്റെയും നാളുകൾ അവരുടെ ജീവിതത്തിൽ കടന്നുവന്നു. ആരംഭത്തിൽ അല്പം വേദന അനുഭവിക്കേണ്ടി വന്നു എങ്കിലും ഏലിസബേത്ത് ഗർഭം ധരിച്ച് ഒരു മകനെ പ്രസവിച്ചു കഴിഞ്ഞപ്പോൾ മനുഷ്യരുടെ ഇടയിൽ ഏലിസബേത്തിനുണ്ടായിരുന്ന നിന്ദ നീക്കുവാൻ കർത്താവ് എന്നെ കടാക്ഷിച്ചു എന്ന് അവൾ തിരിച്ചറിയുന്നു. തന്റെ ഭർത്താവ് ഊമനായിത്തീർന്നു എങ്കിലും താൻ ഗർഭിണിയാവുകയും ഒരു മകനെ പ്രസവിക്കുകയും ചെയ്യുവാൻ ദൈവം അവസരം നൽകി. "അവൻ ഏകദേശം 100 വയസ്സുള്ളവനാകയാൽ തന്റെ ശരീരം നിർജ്ജീവമായിപ്പോയതും, സാറായുടെ ഗർഭപാത്രത്തിന്റെ നിർജ്ജീവത്വവും ഗ്രഹിച്ചിട്ടും വിശ്വാസത്താൽ ക്ഷീണിച്ചില്ല. ദൈവത്തിന്റെ വാഗ്ദത്തിങ്കൽ അവിശ്വാസത്താൽ സംശയിക്കാതെ വിശ്വാസത്തിൽ ശക്തിപ്പെട്ടു ദൈവത്തിനു മഹത്വം കൊടുത്തു" (റോമ. 4:19)

നമ്മുടെ ജീവിതത്തിലെ വേദനകളുടെയും പ്രയാസങ്ങളുടെയും നടുവിൽ ദൈവം നമുക്ക് നൽകുന്ന നന്മകളെ തിരിച്ചറിയുവാൻ സാധിക്കുന്നുണ്ടോ? നമ്മെക്കുറിച്ചുള്ള ദൈവത്തിന്റെ സമയവും ഉദ്ദേശവും ഒക്കെ ഈ ലോകത്തിൽ നിന്നും വ്യത്യസ്തമാണ്. "യിരമ്യാ പ്രവാചകൻ പറയുന്നു-എനിക്ക് നിന്നെക്കുറിച്ച് ഒരു വലിയ ഉദ്ദേശം ഉണ്ട്. അത് നിന്റെ നാശത്തിനു വേണ്ടിയല്ല. നന്മയ്ക്കുവേണ്ടിയാണ്." ലോകപ്രകാരം നീതിനിഷ്ഠരായ സഖര്യാവിനും ഏലിസബേത്തിനും അർഹമായ പ്രതിഫലം തൽക്കാലത്തേക്ക് ലഭിച്ചില്ല എങ്കിലും, പിന്നീട് ദൈവത്തിന്റെ സമയം ആയപ്പോൾ അവർക്ക് എല്ലാ അനുഗ്രഹങ്ങളും നന്മകളും ലഭിക്കുന്നു. നാം ദൈവഹിതത്തിനു നമ്മെ തന്നെ സമർപ്പിക്കുക എന്നുള്ളതു മാത്രമാണ് നമ്മുടെ കടമ. യിരമ്യാ പ്രവാചകന്റെ പുസ്തകത്തിൽ ഇപ്രകാരം നാ വായിക്കുന്നു "നിന്നെ ഉദരത്തിൽ ഉരുവാക്കിയതിനു മുമ്പേ ഞാൻ നിന്നെ അറിഞ്ഞു. നീ ഗർഭപാത്രത്തിൽ നിന്നു പുറത്തു വന്നതിനു മുമ്പേ ഞാൻ നിന്നെ വിശുദ്ധീകരിച്ചു. ജാതികൾക്ക് പ്രവാചകനായി നിയമിച്ചിരിക്കുന്നു"

ആയതിനാൽ ദൈവമേ രക്ഷാകരമായ നിന്റെ മനുഷ്യാവതാരത്തിന്റെ മർമ്മങ്ങളെ കാണ്മാൻ ലോകാതീതമായ ജ്ഞാനക്കണ്ണുകളെ ഞങ്ങൾക്കു തരണമെ! ഞങ്ങളുടെ അടുക്കലേക്കുള്ള നിന്റെ വരവിനെപ്പറ്റി ഒരിക്കലും ഞങ്ങൾ സംശയിക്കാതിരിപ്പാൻ വിശ്വാസത്താൽ ഞങ്ങളുടെ ഹൃദയങ്ങളെ സ്ഥിരപ്പെടുത്തണമെ എന്നു നമുക്ക് പ്രാർത്ഥിക്കാം.





**കോട്ടയം ബസേലിയോസ് പബ്ലിക് സ്കൂളിൽ നടന്ന സണ്ടേസ്കൂൾ സോണൽ മത്സരങ്ങൾ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ഉദ്ഘാടനം ചെയ്തു.**




**ഭിലായിലെ എപ്പിസ്കോപ്പൽ ചർച്ച് ഫെലോഷിപ്പിന്റെ ആഭിമുഖ്യത്തിൽ അലക്സിയോസ് മാർ യൗസേബിയോസിനു സ്വീകരണവും ഡോ. ജോസഫ് മാർ ദിവന്നാസിയോസിനു യാത്രയയപ്പും നൽകി. നവംബർ 9-നു വൈകിട്ട് 4 മണിക്ക് ഇസിഎഫ് ന്റെ ഒരു ഫെലോഷിപ് യോഗം ഭിലായ് സെന്റ് തോമസ് ആശ്രമ ചാപ്പലിൽ കൂടുകയും പ്രസ്തുത സമ്മേളനത്തിൽ പുതുതായി കൽക്കട്ടാ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി ചുമതലയേറ്റ അലക്സിയോസ് മാർ യൗസേബിയസിനെ ഫാ. ജിതിൻ (മലങ്കര കാതലിക് ചർച്ച്) ഷാൾ അണിയിച്ചു സ്വാഗതം ആശംസിക്കുകയും ചെയ്തു. മാർ ദീവന്നാസിയോസിനു യാത്രയയപ്പ് ആശംസകൾ അർപ്പിച്ചുകൊണ്ട് കത്തോലിക്കാ സഭയിൽ നിന്നും ഫാ. ഡോ. ജോൺ സേവ്യർ, സി.എസ്.ഐ. സഭയിൽ നിന്ന് റവ. സുബിൻ, മാർത്തോമ്മാ ചർച്ചിൽ നിന്ന് റവ. രാജി ഈപ്പൻ എന്നിവരും പ്രസംഗിച്ചു.**




**എബ്രഹാം മാർ എപ്പിഫാനിയോസിന് യാത്രയയപ്പും പുതിയ സുൽത്താൻ ബത്തേരി ഭദ്രാസന ഇടയനായി ചുമതലയേറ്റ ഗീവർഗീസ് മാർ ബർണബാസിന് സ്വീകരണവും ബത്തേരിയിൽ വർണ്ണാഭമായ ചടങ്ങിൽ വച്ച് നടന്നു.**



# "God's Selection and Recompensing through Righteousness"

## Annunciation to Zachariah (Luke 1:5-25)

**Fr. Geevarghese Thomas (Diocese of Ahmedabad)**

The Gospel passage accounts the privilege Zachariah received, to offer the incense service at the Holy Altar. This was the most privileged opportunity any priest could get in those times. Also, the priest might get this opportunity once in a life time. The temple services were exclusively imputed upon priests of particular lineage. There were numerous priests during Jesus' time. So it was a prevailing method to cast lots to determine which priests will serve in the temple. In this way the first lot would determine the priest who must cleanse the golden altar and prepare fire. Second lot determined who must do sprinkling and prepare the incense and the third lot determined who must offer the incense. The first and second lot priests would repeat the services for both morning as well as evening prayers. But the third lot was different for morning and evening services. So, for the prayers, these priests would enter the temple, while all the worshippers gathered outside in prayers. As soon as the first and the second priest would come out after doing their preparatory works, the worshippers get to know that it is now the most solemn and awe-inspiring moment of incense service assigned particularly to the third priest. They all would spend moments in prayers until the third priest would come out and bless them. Zachariah's righteousness favoured him to become a chosen one for this most privileged service and was blessed to have an encounter with the archangel Gabriel.

**Reflections**

1. **Righteousness favors a person to be God's-selection**

In Theological understanding, every birth is a Divine selection. By nature of God's creation, we all have some role commissioned in our birth, life and departure. The negative growth of "reasoning" in the individual's life intrude the person to accustom ungodly or unrighteous ways. In Biblical understanding, righteousness is one of the immanent and ineffaceable expression of God's persona. Like to say- God is love, God is merciful etc. When an individual realises the privilege of one's "being" out of "nothingness", he or she hatches up a mystical bond with the Supreme, to exhibit and fulfill God's plan through their lives.

Here v.6 reminds us that Zechariah and Elizabeth, both were righteous in God's sight and observed God's command and decrees blamelessly. They were completely upright in "God's sight", even when they lacked the gift of procreation in desired age. This is an epitome of unconditionality in righteous living. Today, one of the menaces of secularism is, the values pertaining to the very nature of God's creation is conditionally customized. The "reason" or "logic" where self ego is safeguarded, is vindicated upright. On the contrary, righteousness is more an expression of growth in selflessness and be steadfast in the commands of God.

When we ponder on God's-selection or choosing, it may coin a theological aspect of predestination. So, do we believe predestination? Yes, we do, as there are Scriptural references. *"For he chose us in him (Christ) before the creation of the world to be holy and blameless in his sight. In love, he predestined us for adoption to sonship through Jesus Christ, in accordance with his pleasure and will"* (Ephesians 1:4,5). It is important to know that, God isn't a puppeteer who has prepared things well in advance for a show. Rather, the determining agent is one's freewill. The universality in God's predestination is the selection-call for adoption to sonship through Jesus Christ! This adoption is fulfilled through a righteous life. The content of salvation thus converges to be the children of God, through Jesus Christ. The agent of freewill or the growth of reason should make us follow the ways of "righteousness", to be favored in God's willful "selection" for "adoption".

2. **Righteousness resolves mutual indifferences**

In Biblical history, "barrenness" has been a stigmatic experience, wherein the underprivileged was reproached by the society. One thing to highlight in Zachariah and Elizabeth's life is, they weren't obstructed in their faith life by the stigmatizing thoughts and beliefs of the Jewish standards. Nor did they ever complain against eachother for the limitations they had in their unified life. The oneness of individual beings could only manifest through a prayerful life and a life exemplifying righteousness.

In today's advanced age, we are least deprived of facilities for the limitations. The focus of reliance has been shifting more towards the facilitating aspect of science, belittling the aspect of wonder and God's grace in new scientific methods. Nevertheless, the communal-conjugal life is often tottered because of the indifferences an individual experiences in his or her life. It is important to understand that perfection in human aspect of living is always relative. It has to be rooted in unceasing prayerful reliance and it has to be attained in prudent conduct with one another. The Holy Triune God is the epitome of relative-perfection. God the Father's will is fulfilled by the Divine Economy of God the Son, which is inspired and consummated by God the Holy Spirit. The scope of indifferences is utterly nullified in the being of Godhead. Because they remain in the Sacrificial Love (Agape)! It is to this Agape or God's Love, the apostle exhorts us - *"Beloved, let us love one another, because love is from God; everyone who loves is born of God and knows God. Whoever does not love does not know God, for God is love. God's love was revealed among us in this way: God sent his only Son into the world so that we might live through him. In this is love, not that we loved God but that he loved us and sent his Son to be the atoning sacrifice for our sins. Beloved, since God loved us so much, we also ought to love one another. No one has ever seen God; if we love one another, God abides in us, and his love is perfected in us."* (I John 4:7-12)

The deprivation and the indifferences in Elizabeth and Zachariah's life was resolved and perfected by their "love for God" in leading a righteous life.

**Conclusion**

The name Zachariah means "God has remembered". Annunciation to Zachariah was its justification. The Lord God has remembered him for his long devout righteous life in the Godly commands and decrees. This act of remembrance was fulfilled as a selection-call for receiving the annunciation from the Archangel and at the same time to offer the most privileged service of incensing at the Holy Altar of God. As Proverbs 12:28 reminds us, *"In the path of righteousness there is life, in walking its path there is no death"*, the life which the path of righteousness rewards is - the promise to become the heirs of salvation through adoption as sonship. Also, righteous living in God's Love, inspire us to resolve the indifferences amidst us. It is in their mutual oneness, God has recompensed the disgrace of barrenness. May the life of Zachariah and Elizabeth inspire us to assimilate "perfection in limitations" in today's age of "limitations in relations". May God bless us.





# സൈപ്രസിലെ ക്രിസോസ്റ്റം രണ്ടാമൻ മെത്രാപ്പോലീത്താ കാലംചെയ്തു

നിക്കോഷ്യ: സൈപ്രസിലെ ഗ്രീക്ക് ഓർത്തഡോക്സ് ക്രൈസ്തവ സഭയുടെ തലവൻ ആർച്ച്ബിഷപ് ക്രിസോസ്റ്റം രണ്ടാമൻ (81) കാലംചെയ്തു. അർബുദ ബാധിതനായി ചികിത്സയിലായിരുന്നു. 1978–ൽ പാഫോസ് രൂപതാ ബിഷപ്പായി ഉയർത്തപ്പെട്ട അദ്ദേഹം 2004–ലാണ് സഭാ തലവനായത്.

രാഷ്ട്രീയം ഉൾപ്പെടെ ഏതു വിഷയത്തിലും അഭിപ്രായം തുറന്നു പറയാൻ മടിക്കാത്തയാളായിരുന്നു. ഇതര ക്രൈസ്തവ സഭകളോടും മറ്റു മതങ്ങളോടും നല്ല ബന്ധമുണ്ടായിരുന്ന അദ്ദേഹം സഭൈക്യത്തിനായി പ്രയത്നിച്ചു. രാജ്യത്തെ ദരിദ്രമാക്കിയ മുൻ കമ്യൂണിസ്റ്റ് പ്രസിഡന്റിനെ വിമർശിച്ചതും യൂറോപ്യൻ യൂണിയൻ വിട്ട് സൈപ്രസ് ആത്മാഭിമാനം സംരക്ഷിക്കണമെന്ന് പറഞ്ഞതും ഏറെ വിവാദമായിരുന്നു.

## പുസ്തകം




**Philosophy and the Quest for Meaning**
(Glimpses of Philosophical and Cultural Inquiry - Classical and Contemporary, Western and Eastern)
**Paulos Mar Gregorios**
Edited by Fr Dr K M George
Published by: **Dr. Paulos Mar Gregorios Chair, School of Gandhian Thought & Development Studies Mahatma Gandhi University, Kottayam**
in association with the Department of Printing and Publishing, Mahatma Gandhi University, Kottayam
First Published: June 2013
Revised and enlarged Second Edition: November 24, 2022
ISBN 978-93-80419-59-6
**Rs. 800/-**

**For Copies Contact: 7012270083 (WhatsApp)**



റോമൻ കത്തോലിക്കാ സഭയുടെ അധ്യക്ഷൻ പ. ഫ്രാൻസിസ് മാർപാപ്പ ബഹറിൻ സന്ദർശിച്ചപ്പോൾ, ലോകസമാധാനത്തിനു ക്രിസ്ത്യൻ എക്യൂമിനിക്കൽ സഭകളുമായി നടത്തിയ പ്രാർത്ഥനയിൽ ബഹറിൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിനെ പ്രതിനിധികരിച്ച് ഇടവക വികാരി ഫാ. പോൾ മാത്യുസും തിരഞ്ഞെടുക്കപ്പെട്ട മറ്റ് ഇടവക പ്രതിനിധികളും പങ്കെടുത്തപ്പോൾ.



ലോസാഞ്ചലസ് സെന്റ്. തോമസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മ പെരുന്നാൾ നവംബർ 5, 6 എന്നീ തീയതികളിൽ വിപുലമായി കൊണ്ടാടി. ശുശ്രൂഷകൾക്ക് തൃശൂർ ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ മിലിത്തിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു. ഫാദർ യോഹന്നാൻ പണിക്കർ പെരുനാൾ പരിപാടികൾക്കു നേതൃത്വം നൽകി.



2022–ലെ കുമുള്ളിൽ ജോൺ മെമ്മോറിയൽ വിദ്യാഭ്യാസ എൻഡോവ്മെന്റ് വിതരണം മുളന്തുരുത്തി പെരുന്നാളിനോടനുബന്ധിച്ച് നവംബർ 3 പെരുന്നാൾ കുർബ്ബാനയ്ക്ക് മുഖ്യകാർമികത്വം വഹിച്ച യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.



കോട്ടയത്ത് എം.ഡി. കൊമേഴ്സ്യൽ സെന്ററിന്റെ മൂന്നാം നില നിർമ്മാണ പുരോഗതി വിലയിരുത്തുന്നതിനു സഭയുടെ വൈദീക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാം, പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭാ മാനേജിങ് കമ്മിറ്റി അംഗം എ. കെ. ജോസഫ് എന്നിവർ എത്തിയപ്പോൾ.



## അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ചുമതലയേറ്റു

കൽക്കട്ടാ: ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താക്ക് യാത്രയയപ്പും അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തയ്ക്ക് സ്വീകരണവും നൽകി. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപെരുനാളായ നവംബർ 5-ന് വിശുദ്ധ കുർബാനയ്ക്കു ശേഷം നടന്ന പ്രത്യേക സമ്മേളനത്തിൽ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്ക് വൈദികരും, ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ നിന്നും എത്തിച്ചേർന്ന വിശ്വാസികളും പ്രതിനിധികളും ചേർന്ന് ഊഷ്മളമായ സ്വീകരണം നൽകി. മലങ്കര അസോസിയേഷൻ പ്രതിനിധി ഫാ. ഷാജി മുകുടിയിലും, ഭദ്രാസന കൗൺസിൽ അംഗം ഫാ. ബിനോജ് എം. ബേബിയും, ഭിലായി മിഷൻ സെക്രട്ടറി ഫാ. ഡോ. പി. എസ്. വർഗീസും ചേർന്ന് ഹാരാർപ്പണം ചെയ്തു. ഭദ്രാസന കൗൺസിൽ അംഗങ്ങളായ ശ്രീ.ജോർജ്കുട്ടി ലൂക്കോസും, വിനോദ് സഖറിയായും ചേർന്ന് ബോക്കെ നൽകി.

തുടർന്ന് കഴിഞ്ഞ 14 വർഷക്കാലം ഭദ്രാസനത്തേയും, ഭിലായി മിഷനേയും നയിച്ച ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്ക് സമുചിതമായ യാത്രയയപ്പ് നൽകി.

മാർ ദിവന്നാസ്യോസിന്റെ നേതൃത്വത്തിൽ ഛത്തീസ്ഗഡ്, മധ്യപ്രദേശ്, ഒറീസ്സ, ജാർഖണ്ഡ്, നാഗാലൻഡിലുള്ള ദിമാപൂർ, കോഹിമ, അരുണചൽ പ്രദേശിലെ ഇറ്റാനഗർ എന്നിവിടങ്ങളിലായി 14 പുതിയ സ്ഥാപനങ്ങൾ ചേർത്തുകൊണ്ട് എംജിഎം ഗ്രൂപ്പ് വിദ്യാഭ്യാസ മേഖലയിൽ തനതായ മുദ്ര പതിപ്പിച്ചു.

അലക്സിയോസ് മാർ യൗസേബിയോസ് അധ്യക്ഷത വഹിച്ച പ്രസ്തുത യോഗത്തിൽ, ഭദ്രാസനത്തിലെ ദേവാലയങ്ങളിൽ നിന്നും എത്തിച്ചേർന്ന വൈദികരും, കൈസ്ഥാനീകളും, ഭദ്രാസന പ്രതിനിധികളും, മലങ്കര അസോസിയേഷൻ പ്രതിനിധികളും സംബന്ധിച്ചു.

ഭിലായി മിഷൻ വൈസ് പ്രസിഡന്റ് തോമസ് റമ്പാൻ, നാഗ്പൂർ സെന്റ് തോമസ് സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോസി ജേക്കബ് എന്നിവർ ആശംസകൾ നേർന്നു.

ഭദ്രാസനത്തെ പ്രതിനിധീകരിച്ച് കൌൺസിൽ അംഗങ്ങളായ ശ്രീ.റെജു കെ.സാം, ശ്രീ.ഷിബു സാമുവേലും ചേർന്ന് സ്മൃതി ഫലകവും, അഭിവന്ദ്യ അലെക്സിയോസ് തിരുമേനിയും, ഭദ്രാസന സെക്രട്ടറിയും ചേർന്ന് പൊന്നാടയും നൽകി. ഭിലായി മിഷനെ പ്രതിനിധീകരിച്ച് മിഷൻ ട്രഷറർ ഫാ. അജു കെ വർഗീസ്, ഫാ. ഗീവർഗീസ് ജിബിൻ എന്നിവർ സ്മൃതി ഫലകവും കൈമാറി.

സി.ബി.എസ്.ഇ, ഐ.സി.എസ്.ഇ, മറ്റ് സംസ്ഥാന ബോർഡുകൾ എന്നിവയുമായി അഫിലിയേറ്റ് ചെയ്തിരിക്കുന്ന എം.ജി.എം ഗ്രൂപ്പിന്റെ കീഴിലുള്ള വിവിധ സ്കൂളുകളിൽ നിന്ന് പത്ത്, പന്ത്രണ്ട് ക്ലാസുകളിലെ ഉന്നത വിജയികൾക്ക് മാർ തേവോദോസ്യോസ് പ്രശസ്തി ഫലകങ്ങളും, ക്യാഷ് അവാർഡുകളും തദവസരത്തിൽ കൈമാറി.



**കുവൈറ്റ് സെൻറ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവക യുവജനപ്രസ്ഥാനം അഖില മലങ്കര അടിസ്ഥാനത്തിൽ അണിയിച്ചൊരുക്കുന്ന നാടൻ ക്രിസ്തുമസ് കരോൾ ഗാന മത്സരം നക്ഷത്രരാവ് സീസൺ-2 ന്റെ ഫ്ളയർ പ്രകാശനകർമ്മം പ. ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ, ഡോ. ജോസഫ് മാർ ദിവന്ന്യാസിയോസിന് നൽകി നിർവ്വഹിച്ചു.**



**ഫാ. ഡോ. റ്റി. ജെ. ജോഷ്വാ ഇൻറർ സെമിനാരി പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ ഡീക്കൻ സൻജയ് ഏലിയാസ് ജോയി. കൊച്ചി ഭദ്രാസനത്തിലെ മുളന്തുരുത്തി മാർത്തോമ്മൻ ഇടവകാംഗമാണ്. പതിനായിരം രൂപായും സർട്ടിഫിക്കേറ്റുമാണ് സമ്മാനം. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലിത്താ സമ്മാനം നൽകി.**

## വെച്ചുകെട്ടലുള്ള വിരൂപമായി തന്നെ തിരികെ പോകണോ?

ഒരു കഥ പറയാം. തനിക്ക് ഊടും പാവും നൽകിയ ശില്പിയുടെ അടുക്കലേക്ക് ശില്പം തന്റെ സുഹൃത്തായ കല്ലിനെയും കൂട്ടി ചെന്നു. ഒറ്റനോട്ടത്തിൽ തന്നെ അത്ര ബോധിക്കുന്ന കാഴ്ചകൾ ഒന്നും കല്ലിനു കിട്ടിയില്ല. കുറെ പരിഭവങ്ങളും കുറവുകളും ഒക്കെ കണ്ടെത്തി തിരികെ പോകാൻ ഒരുങ്ങുമ്പോൾ ശില്പം കല്ലിനെ തട്ടിവിളിച്ചിട്ട് പറഞ്ഞു:

'നോക്കൂ സുഹൃത്തെ, ഞാനും നിന്നെപ്പോലെ കുറെയധികം വച്ചുകെട്ടലുകളും തൊങ്ങലുമൊക്കെയായിട്ടാണ് ഇവിടെ വന്നത്. പിന്നീട് ആ കത്തിയും മുനകളും ഞെരുക്കങ്ങളും ഒക്കെയാണ് എനിക്ക് ഇന്ന് കാണുന്ന ഈ സൗന്ദര്യത്തിന്റെ രൂപം നൽകിയത്. തീരുമാനിക്കാൻ സമയമുണ്ട് സഖാവേ, പുറത്ത് വെച്ചുകെട്ടലുള്ള വിരൂപമായി തന്നെ തിരികെ പോകണോ? സൗന്ദര്യരൂപമായി പോകണോ?'

ചോദ്യത്തിന്റെ കൂർത്ത മുനകൾ അസ്വസ്ഥത ഉണ്ടാക്കട്ടെ.

**- ഫാ. ലിജോ തൂക്കനാൽ**





## ഭിലായി സെന്റ് തോമസ് മിഷൻ സുവർണ്ണ ജൂബിലി ആഘോഷങ്ങൾക്ക് സമാപനം

ഭിലായി: സെന്റ് തോമസ് മിഷന്റെ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് ഒരു വർഷം നീണ്ടുനിന്ന ആഘോഷങ്ങൾക്ക് വർണ്ണാഭമായ സമാപനം കുറിച്ചു. 2022 നവംബർ 4-നു ഭിലായ് സെന്റ് തോമസ് ആശ്രമത്തിൽ നടന്ന പൊതു സമ്മേളനം റായ്പൂർ ആർച്ച് ബിഷപ് ഡോ. വിക്ടർ ഹെന്റി താക്കൂർ ഉദ്ഘാടനം ചെയ്തു. ഭിലായ് മിഷൻ ഡയറക്ടർ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഭദ്രാസന സെക്രട്ടറി ഫാ. ജേക്കബ് തോമസ് സ്വാഗതവും, മിഷൻ സെക്രട്ടറി ഫാ. ഡോ. പി.എസ്. വർഗീസ് കൃതജ്ഞതയും രേഖപ്പെടുത്തി. നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോസി ജേക്കബ്, ഭിലായി മിഷൻ വൈസ് പ്രസിഡന്റ് വെരി. റവ. തോമസ് റമ്പാൻ എന്നിവർ ആശംസകൾ നേർന്നു.

മാർ തേവോദോസ്യോസിന്റെ പേരിൽ സാമൂഹിക, ജീവകാരുണ്യ, വിദ്യാഭ്യാസ മേഖലയിലുള്ള ഉന്നതമായ പ്രവർത്തനങ്ങൾക്ക് ഏർപ്പെടുത്തിയിട്ടുള്ള ദ്വിവത്സര മാർ തേവോദോസ്യോസ് പുരസ്കാരത്തിനു പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അർഹനായി. പ. കാതോലിക്കാ ബാവായ്ക്കു വേണ്ടി അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ പുരസ്ക്കാരം ഏറ്റുവാങ്ങി.

മലങ്കരസഭയുടെ ബാഹ്യകേരള മിഷൻ പ്രവർത്തനങ്ങൾക്ക് ഊന്നൽ നൽകിക്കൊണ്ട് ഭിലായി ആസ്ഥാനമായി 1972-ൽ സ്ഥാപിതമായ സെന്റ് തോമസ് മിഷന്റെ സ്ഥാപക ഡയറക്ടറായി ദീർഘമായ 35 വർഷക്കാലം ദീർഘവീക്ഷണത്തോടു കൂടി മിഷനു നേതൃത്വം നൽകിയ ഡോ. സ്തേഫനോസ് മാർ തേവോദോസ്യോസിന്റെ 15-ാം ഓർമ്മപ്പെരുന്നാൾ ദിനത്തിൽ സുവർണ്ണ ജൂബിലി ആഘോഷിക്കുവാൻ സാധിച്ചതിലുള്ള സന്തോഷം ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ രേഖപ്പെടുത്തുകയും, സ്ഥാനമൊഴിയുന്ന ഡയറക്ടറെന്ന നിലയിൽ മിഷൻ പ്രവർത്തകരുടെ പ്രതിബദ്ധതയുള്ള പ്രവർത്തനങ്ങളെയും, സംഭാവനകളെയും ശ്ലാഘിക്കുകയും, ഇക്കഴിഞ്ഞ 13 വർഷക്കാലയളവിൽ 2 കോളേജുകളും 12 സ്ക്കൂളുകളും മിഷനിലേക്കും, 7 കോൺഗ്രിഗേഷനുകൾ ഭദ്രാസനത്തോടും കൂട്ടി ചേർത്തതായി അദ്ദേഹം അറിയിക്കുകയും ചെയ്തു.

കഴിഞ്ഞ വർഷങ്ങളിലെ സെന്റ് തോമസ് മിഷന്റെ വിവിധ വിദ്യാഭ്യാസ സാമൂഹിക സേവന പ്രവർത്തനങ്ങളെക്കുറിച്ചുള്ള ഡോക്യുമെന്ററി കല്ക്കത്താ ഭദ്രാസനത്തിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ എഡ്യൂക്കേഷൻ ഓഫീസർ ഫാ. ഡോ. ജോഷി വർഗീസ് അവതരിപ്പിച്ചു. തദവസരത്തിൽ എം.ജി.എം. സ്കൂളുകളിലെ അധ്യാപകർ ചേർന്ന് രണ്ടു വർഷത്തെ കഠിന പരിശ്രമത്തിലൂടെ തയ്യാറാക്കിയ എം.ജി.എം. സ്മാർട്ട് എന്ന ഡിജിറ്റൽ ക്ളാസ്സിന്റെ പ്രകാശനകർമ്മം അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

## എക്യുമിനികൽ സമ്മേളനം

ലണ്ടൻ ഓർത്തഡോക്സ് ഇടവകയുടെ പെരുന്നാളിനോട് അനുബന്ധിച്ചു എക്യുമിനികൽ സമ്മേളനം നടന്നു. സമ്മേളനത്തിൽ ഇടവകയുടെ മുൻ വികാരിയും യൂ.കെ, യൂറോപ്പ് & ആഫ്രിക്ക ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായുമായ എബ്രഹാം മാർ സ്തെഫനോസ് മെത്രാപ്പോലീത്തായെ വിവിധ സഹോദരി സഭകൾ ആദരിച്ചു. ലണ്ടൻ ഇടവക വികാരി ഫാ. നിതിൻ പ്രസാദ് കോശി അധ്യക്ഷത വഹിച്ച സമ്മേളനം കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ Anba Angaelos (Archbhishop of London Coptic Orthodox Church) ഉൽഘാടനം ചെയ്തു.

ചർച്ച് ഓഫ് ഇംഗ്ളണ്ടിന്റെ Christopher Chessun (Bishop of Southwark Church Of England) മുഖ്യപ്രഭാഷണം നടത്തി. എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ പ്രതിനിധി Fr Haile Meskel, മലങ്കര ഓർത്തഡോക്സ് സഭാ മാനേജിങ് കമ്മറ്റി അംഗം സോജി ടി. മാത്യു, ഇടവക സെക്രട്ടറി വിൻസെന്റ് മാത്യു, ട്രസ്റ്റി ജോസഫ് ജോർജ് എന്നിവർ പ്രസംഗിച്ചു. എബ്രഹാം മാർ സ്തെഫനോസ് സ്നേഹാദരവുകൾക്കു നന്ദി പറഞ്ഞു.






മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഇടവകയുടെ 50-ാം പെരുന്നാളിനോട് അനുബന്ധിച്ചു വി. കുർബാനയ്ക്ക് സഖറിയ മാർ സേവേറിയോസ് കാർമികത്വം വഹിച്ചു. പ്രതിഭകളെ ആദരിക്കൽ, ഇടവകയുടെ പ്രസിദ്ധികരണമായ വിനയാടും കലണ്ടറും പ്രകാശനം, ഫുഡ്സെൽ ഉത്ഘാടനം എന്നിവ നടത്തി.



## കാരുണ്യനിലയത്തിന് പൈങ്ങണ പള്ളി ബെഡുകൾ നൽകി

കോട്ടയം: മെഡിക്കൽ കോളേജിന് സമീപം നിർദനരായ ക്യാൻസർ രോഗികൾക്ക് സൗജന്യ താമസസൗകര്യവും കിഡ്നി, ഹാർട്, സൈക്കാട്രി, രോഗികൾക് സൗജന്യ മരുന്ന് വിതരണവും മെഡിക്കൽ കോളേജിൽ വരുന്ന രോഗികൾക്കും കൂട്ടിരിപ്പുകാർക്കും സൗജന്യ ഉച്ചഭക്ഷണവും നൽകുന്ന ധർമ സ്ഥാപനമായ മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തിന് നാല്പത് ബെഡ്ഡുകൾ നൽകി മുണ്ടക്കയം പൈങ്ങണ പള്ളി. കോട്ടയം കെഎംജി സെന്ററിൽ വെച്ചു നടന്ന ചടങ്ങിൽ ഒരു ലക്ഷം രൂപ പൈങ്ങണ പള്ളി വികാരി ഫാ. പൗലോസ് നൈനാൻ, ട്രസ്റ്റി, സെക്രട്ടറി തുടങ്ങിയവർ ചേർന്ന് കാരുണ്യനിലയത്തിന്റെ മാനേജിങ് ട്രസ്റ്റിയായ മാർ ദീയസ്കൊറോസിന് കൈമാറി.

## പരിശുദ്ധ ദിദിമോസ് ബാവാ അവാർഡ് എസ്. കൺമണിക്ക്

ദുബായ്: സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഏർപ്പെടുത്തിയ പരിശുദ്ധ ദിദിമോസ് ബാവാ സ്മാരക Unsung ഹീറോ അവാർഡ് എസ്. കൺമണിക്ക്. നവംബർ 13-ന് വൈകിട്ട് 5-ന് ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഹാർവെസ്റ്റ് ഫെസ്റ്റിവലിനോട് അനുബന്ധിച്ചു നടക്കുന്ന പൊതു സമ്മേളനത്തിൽ ഇൻഡ്യൻ അംബാസ്സഡർ സഞ്ജയ് സുധിർ എസ്. കൺമണിക്ക് അവാർഡ് സമ്മാനിക്കും.



ജന്മനാ രണ്ടു കൈകളും ഇല്ലാതെ പരിമിതികളെ അതിജീവിച്ചു കേരള സർവകലാശാലയിൽ നിന്നും ബി.എ. മ്യൂസിക് പരീക്ഷയിൽ ഒന്നാം റാങ്ക് നേടി സമൂഹത്തിൽ അതിജീവന സന്ദേശം നൽകുന്നത് പരിഗണിച്ചാണ് അവാർഡ്. ആലപ്പുഴ ജില്ലയിൽ അറന്നൂറ്റിമംഗലം സ്വദേശി ശശി കുമാറിന്റെയും രേഖയുടെയും മകളായ കൺമണി തിരുവനന്തപുരം സ്വാതി തിരുനാൾ മ്യൂസിക് കോളജിൽ ഒന്നാം വർഷ എം.എ. വിദ്യാർത്ഥിയാണ്. അൻപതിനായിരം രൂപയും, പ്രശസ്തിപത്രവും, ഫലകവുമാണ് അവാർഡ്.



## സഖറിയാ മാർ സേവേറിയോസ് ചുമതലയേറ്റു

കട്ടപ്പന: ഇടുക്കി ഭദ്രാസന മെത്രാപ്പൊലീത്തായായി സഖറിയാ മാർ സേവേറിയോസ് ചുമതലയേറ്റു. ഭദ്രാസനാസ്ഥാനമായ ചക്കുപള്ളം ഗെദ്സിമോൻ അരമനയിലാണു ചടങ്ങ് നടന്നത്. 1982-ൽ രൂപീകൃതമായ ഇടുക്കി ഭദ്രാസനത്തിന്റെ ഏഴാമതു മെത്രാപ്പൊലീത്തായായാണ് അദ്ദേഹം ചുമതലയേറ്റത്.

ഭദ്രാസനം മലങ്കര മെത്രാപ്പോലീത്താമാരുടെ നേരിട്ടുള്ള ഭരണത്തിലായിരുന്നപ്പോൾ വിവിധ കാലയളവുകളിൽ പൗലോസ് മാർ മിലിത്തിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. ജോഷ്വ മാർ നിക്കോദിമോസ് എന്നിവർ സഹായ മെത്രാപ്പൊലീത്താമാരായി സേവനമനുഷ്ഠിച്ചു.

വാകത്താനം പുത്തൻചന്ത ജോൺ സി. ചിറത്തലാട്ട് കോറെപ്പിസ്കോപ്പായുടെയും ലിസിയുടെയും മകനായി 1978 ഓഗസ്റ്റ് 19-നു വാകത്താനത്തു ജനിച്ച സഖറിയാ മാർ സേവേറിയോസിന്റെ മാതൃ ഇടവക വാകത്താനം പുത്തൻചന്ത സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയാണ്. ഞാലിയാകുഴി മാർ ബസേലിയോസ് ദയറ അംഗമാണ്.



**എറണാകുളത്ത് നടന്ന കേരള സംസ്ഥാന ശാസ്ത്രമേളയിൽ ഹയർ സെക്കൻഡറി വിഭാഗത്തിൽ സ്റ്റിൽ മോഡലിന് പത്തനംതിട്ട കാതോലിക്കേറ്റ് ഹയർ സെക്കൻഡറി സ്കൂളിലെ ആൻ സൂസൻ ബിനോയിയും അനുഗ്രഹ ലൂയിസും മൂന്നാം സ്ഥാനം കരസ്ഥമാക്കി.**

**ജൈവമാലിന്യങ്ങളിൽ നിന്ന് ആൽഗെ ഉപയോഗിച്ച് കുറഞ്ഞ ചെലവിൽ ഓക്സിജൻ നിർമ്മാണ പ്ലാന്റ് നിർമ്മിക്കുന്നതിന്റെ നിശ്ചല മാതൃകയാണ് ഇരുവരും മേളയിൽ അവതരിപ്പിച്ചത്.**

**കുമാരി ആൻ സൂസൻ ബിനോയി തണ്ണിത്തോട് സെന്റ്. ആന്റണീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും കുമാരി അനുഗ്രഹ ലൂയിസ് പ്രക്കാനം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗവുമാണ്.**



കോട്ടയം ഭദ്രാസന യുവജന പ്രസ്ഥാനം സെക്രട്ടറിയായി പുതുപ്പള്ളി നിലയ്ക്കൽ ഇടവകാംഗം ദീപു സെൽബിയെ ഇടവക മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് നിയമിച്ചു.

## അഖില മലങ്കര പ്രസംഗ മത്സരം



പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (കുറിച്ചി ബാവാ)യുടെ 59-ാം ഓർമ്മപെരുനാളിനോടനുബന്ധിച്ച് പ. പിതാവിന്റെ അനുസ്മരണാർത്ഥം നടത്തപ്പെടുന്ന അഖില മലങ്കര സൺഡേസ്ക്കൂൾ പ്രസംഗ മത്സരം 2022 ഡിസംബർ 18-ാം തീയതി ഞായറാഴ്ച (18-12-2022) 11.30 a.m.-ന് കുറിച്ചി വലിയ പള്ളിയിൽ വച്ച് നടത്തപ്പെടുന്നു..

**വിഷയം: കാതോലിക്കാ സിംഹാസനവും പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായും**

**നിബന്ധനകൾ:** 1) സൺഡേസ്ക്കൂളിൽ 12-ാം ക്ലാസ്സ് വരെ പഠിക്കുന്ന വിദ്യാർത്ഥികൾ (VII-XII) 2) 17-12-2022-ന് മുൻപായി പേർ രജിസ്റ്റർ ചെയ്യണം; 3) പ്രസംഗ സമയം 5 മിനിറ്റ് 4) ഒന്നും രണ്ടും മൂന്നും നാലും അഞ്ചും സ്ഥാനങ്ങൾ നേടുന്ന വിദ്യാർത്ഥികൾക്ക് 5000, 3000, 2000, 1000, 500 രൂപാ വീതം സമ്മാനം നൽകും. 5. സമ്മാനങ്ങൾ 2023 ജനുവരി 2-ന് കുറിച്ചി വലിയ പള്ളിയിൽ നടക്കുന്ന പ. ഗീവർഗീസ് ദ്വിതീയൻ അനുസ്മരണ സമ്മേളനത്തിൽ നൽകും.

For Registration- Fr. Kuriakose Elias, St. Peters & St. Paul's Orthodox Church, Neelamperoor P.O., Kurichy-686534

**Ph: 9744581235 (Vicar)**
**9947124980, 9446784516, 9495912812**
**or kurichybava@yahoo.com**





**സംസ്ഥാന ഗവ. ഏർപ്പെടുത്തിയ ഉജ്വല ബാല്യം പുരസ്ക്കാരം ലഭിച്ച ആൻമരിയ ഏബ്രഹാമിനെ ഇടവക മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്കൊറോസ് വീട്ടിലെത്തി ആനുമോദനങ്ങൾ അറിയിച്ചു. കുഴിമറ്റം പള്ളി ഇടവകാംഗമാണ്.**



## അങ്കത്തട്ടിലെ ആൻകുട്ടിക്ക് ഉജ്വലബാല്യം പുരസ്കാരം

കുഴിമറ്റം: അങ്കത്തട്ടിലെ പിഴയ്ക്കാത്ത ചുവടുകൾക്ക് ഉജ്വല ബാല്യം പുരസ്കാരത്തിന്റെ തിളക്കം. ആയോധന കലകളിലെ മികവു പരിഗണിച്ചാണ് ആൻ മരിയ ഏബ്രഹാമിന് ഉജ്വല ബാല്യം പുരസ്കാരം ലഭിച്ചത്.

കായികം, സാഹിത്യം, ശാസ്ത്രം, സാമൂഹികം, പരിസ്ഥിതി സംരക്ഷണം, ഐടി മേഖല, കൃഷി, മാലിന്യ സംസ്ക്കരണം, ജീവകാരുണ്യ പ്രവർത്തനം, ക്രാഫ്റ്റ്, ശില്പ നിർമ്മാണം, അസാമാന്യ ധൈര്യത്തിലൂടെ നടത്തിയ പ്രവർത്തനം എന്നീ മേഖലകളിൽ അസാധാരണ കഴിവ് പ്രകടിപ്പിക്കുന്ന ആറ് വയസിനും 18 വയസിനും ഇടയിൽ പ്രായമുള്ള കുട്ടികളെ കണ്ടെത്തി പ്രോത്സാഹിപ്പിക്കുന്നതിനായി സംസ്ഥാന വനിതാ-ശിശുവികസന വകുപ്പ് ഏർപ്പെടുത്തിയതാണ് ഉജ്വല ബാല്യം പുരസ്കാരം. 25,000 രൂപയും പ്രശസ്തി പത്രവും ട്രോഫിയും അടങ്ങുന്നതാണ് അവാർഡ്.

7 വർഷമായി കുങ്ഫു അഭ്യസിക്കുന്നുണ്ട്. ഇന്തോനേഷ്യൻ ആയോധന കലയായ പെഞ്ചക്സിലാട്ട്, തായ്‌ലൻഡിലെ ആയോധന കലയായ മോയ്തായ് എന്നിവയ്ക്കു പുറമേ കിക്ക് ബോക്സിങ്, വുഷു എന്നിവയിലും പരിശീലനം നേടിയിട്ടുണ്ട്. കുങ്ഫു മത്സരത്തിൽ ദേശീയ ജേതാവാണ്. പെഞ്ചക്സിലാട്ടിൽ ദേശീയതലത്തിൽ വെള്ളിയും ദക്ഷിണേന്ത്യൻ ബീച്ച് ഇവന്റിൽ സ്വർണവും നേടിയിട്ടുണ്ട്. ഈ മാസം അവസാനം ഗുജറാത്തിൽ നടക്കുന്ന കുങ്ഫു ദേശീയ മത്സരത്തിനുള്ള തയാറെടുപ്പുകൾക്കിടെയാണ് പുരസ്കാര നേട്ടം അറിയുന്നത്.

കുങ്ഫു ആൻഡ് യോഗ ഫെഡറേഷൻ കേരളയുടെ കീഴിൽ ചിങ്ങവനത്തു പ്രവർത്തിക്കുന്ന സെന്ററിലാണു പരിശീലനം, സുധീഷ് കുമാർ, നിമിൽ ചെറിയാൻ എന്നിവരാണു പരിശീലകർ. സഹോദരിമാരായ അലീഷ ശോശ ഏബ്രഹാം, ആഷ്മി അന്ന ഏബ്രഹാം എന്നിവരും ആയോധന കലകളിൽ പരിശീലനം നേടിയവരാണ്. ഒഴിവു സമയങ്ങളിൽ ഇവരാണു പരിശീലനത്തിൽ കൂട്ട്. കുഴിമറ്റം സെൻറ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗം വടക്കേടത്ത് ഏബ്രഹാം ജേക്കബിന്റെയും അന്നമ്മ ഏബ്രഹാമിന്റെയും മകളാണു കോട്ടയം സി.എം.എസ്. ഹയർ സെക്കൻഡറി സ്കൂൾ പ്ലസ് ടു വിദ്യാർഥിനിയായ ആൻ.